# ത്രിപുരദഹനം

( പറയൻതുള്ളൽ )



പ്രസാധകൻ,

ബി. പത്മനാഭപിള്ള ബി. ഏ.

കുഞ്ചൻനമ്പ്യാരുടെ

# ത്രിപുരദഹനം

(പറയൻതുള്ളൽ)




പ്രസാധകൻ

**ബി. പത്മനാഭപിള്ള ബി. ഏ.**







പ്രകാശകന്മാർ

ബി. വി. ബുക്ഡിപ്പോ & പ്രിൻറിങ് വർക്സ്

തിരുവനന്തപുരം.





*Copies 500* ] 1110 [വില അണ ആറ്.

# അവതാരിക



## I

### നമ്പ്യാരുടെ ജീവചരിത്രം.

ഏറെ ഭാവാത്മകമായ ഒരു സരസകൃതിയുടെ ആസ്വാദനംകൊണ്ടു തൽകർത്താവിന്റെ ജീവചരിത്രത്തെപ്പററി അറിയുവാനുള്ള ആകാംക്ഷ വായനക്കാർക്കുണ്ടാകുന്നതു് സർവ്വസാധാരണമാണു്. കുഞ്ചൻനമ്പ്യാരെപ്പോലെ വശ്യവചസ്സായ ഒരു കവിയുടെ കാര്യത്തിൽ അതു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. പ്രാചീന മലയാള കവികളെ സംബന്ധിച്ചിടത്തോളം ഈ ഒരു ആഗ്രഹത്തിന്റെ നിവൃത്തിക്കു് മതിയായ മാർഗ്ഗങ്ങൾ ഉണ്ടോ എന്നു സംശയമാണു്. കേവലം ഊഹാപോഹങ്ങളെ അടിസ്ഥാനമാക്കിയുള്ള ജീവചരിത്രങ്ങൾ വിശ്വാസയോഗ്യമായിരിക്കുവാൻ നിവൃത്തിയില്ല. എന്നാൽ നമ്പ്യാരെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ കൃതികളിൽനിന്നുതന്നെ അനേകം തെളിവുകൾ ശേഖരിക്കാൻ സാധിക്കും. ഉൽകൃഷ്ടജീവിതങ്ങളോടു് അനുബന്ധമായി സാധാരണ കാണാറുള്ളതുപോലെ നമ്പ്യാരുടെ ചരിത്രത്തിലും ചില ഐതിഹ്യങ്ങൾ ഇല്ലാതില്ല.

മലബാറിൽ വള്ളുവനാട്ടു് താലൂക്കിൽ പാലപ്പുറത്തു്, കലക്കത്തു് ഭവനത്തിൽ ആണു് നമ്പ്യാർ ജനിച്ചതു്. അതുകൊണ്ടായിരിക്കാം അദ്ദേഹത്തെ കലക്കത്തു

കുഞ്ചൻനമ്പ്യാരെന്നു വിളിച്ചുവരാറുള്ളതു്. നമ്പ്യാരുടെ
ജനനത്തെപ്പററി ഒരു ഐതിഹ്യമുള്ളതു് ഇപ്ര
കാരമാണു്. കോഴിക്കോട്ടുകാരൻ ഒരു സാധുബ്രാഹ്മ
ണൻ തന്റെ പുത്രികളെ വേളികഴിച്ചുകൊടുക്കുവാൻ
പണമില്ലാതെ ബുദ്ധിമുട്ടി തിരുവിതാംകൂറിൽ വരികയു
ണ്ടായി. ബ്രാഹ്മണൻ മഹാരാജാവിനെ മുഖംകാണിച്ച
തിന്റെ ഫലമായി ഒരു പണക്കിഴി സമ്മാനം കിട്ടി.
അതുംകൊണ്ടു് മടങ്ങി നാട്ടിലേയ്ക്കു പോകുന്ന വ

ജനനം.

ഴിക്കു കിള്ളിക്കുറിശ്ശിയിൽ എത്തിയ
പ്പോൾ ഒന്നു കുളിച്ചു്, ഈശ്വരഭജനം
കഴിഞ്ഞുപോകാമെന്നു വിചാരിച്ചു. പണക്കിഴി കര
യിൽ വച്ചിട്ടു് ക്ഷേത്രക്കുളത്തിൽ ഇറങ്ങിക്കുളിച്ചു. ആ
സമയം അതുവഴി കടന്നുപോയ ഒരു പശു പണക്കിഴി
യുടെ മുകളിൽ ചാണകമിടുകയാൽ ബ്രാഹ്മണൻ കുളി
ച്ചുകയറിയപ്പോൾ പണക്കിഴി കാണാതെയായി. വി
ഷണ്ണനായ ബ്രാഹ്മണൻ ക്ഷേത്രസന്നിധിയിൽ നിൽക്കു
മ്പോൾ നമ്പ്യാരുടെ മാതാവു് ഗോമയം വാരുന്നതിനു
വന്നു. അവർ കുളക്കടവിൽനിന്നും ചാണകം വാരിയ
പ്പോൾ പണക്കിഴി കണ്ടെത്തുകയും സത്യസന്ധയായ
ആ മഹതി അതിന്റെ ഉടമസ്ഥനെ അന്വേഷിച്ചു തി
രിച്ചു് ഏല്പിക്കയും ചെയ്തു. ആനന്ദഭരിതനായ നമ്പൂ
തിരി "നിനക്കൊരു നല്ല പുത്രനുണ്ടാകട്ടെ"യെന്നു്
അനുഗ്രഹിച്ചിട്ടു പോകുകയുംചെയ്തു. ആ അനുഗ്രഹത്തി
ന്റെ ഫലമായിട്ടാണു നമ്പ്യാർ ജനിച്ചതു്. കൊല്ലവ
ർഷം ൮൮൦-മാണ്ടിടയ്ക്കാണു് നമ്പ്യാരുടെ ജനനം. അ
ദ്ദേഹത്തിന്റെ മാതാപിതാക്കന്മാരെപ്പററി പൂർണ്ണമായ
അറിവുകൾ കുറവാണു്. തിരുവിതാംകൂറിൽ ഏറ

താലൂക്കിൽ "കിടങ്ങൂർ" എന്ന സ്ഥലത്തുള്ള ഒരു ഭട്ടതിരിയാണു് ഇദ്ദേഹത്തിന്റെ പിതാവെന്നു പറയപ്പെടുന്നു. നമ്പ്യാരുടെ പേർ രാമൻ എന്നായിരുന്നു എന്നുള്ളതിനു് കിള്ളിക്കുറിശ്ശിക്ഷേത്രത്തിലെ ബലിപ്പുരയിൽകൊത്തിയിട്ടുള്ള ഒരു പദ്യം സാക്ഷ്യം വഹിക്കുന്നുണ്ടു്. ഇതിനെപ്പററിയും ഒരു ഐതിഹ്യമുള്ളതു് പ്രസ്താവിക്കാം. നമ്പ്യാർ തിരുവനന്തപുരത്തു താമസിച്ചുകൊണ്ടിരുന്ന കാലത്തു് അദ്ദേഹത്തിന്റെ ഹാസ്യരസപ്രയോഗങ്ങളിൽ സന്തുഷ്ടനായ മഹാരാജാവു് അധികം പണം സമ്മാനിക്കുകയും അതിനെ ഒരു നല്ല സ്ഥലത്തു് ഉറപ്പിക്കണമെന്നു് കല്പിക്കുകയും ചെയ്തു. നമ്പ്യാർ ആ പണം വാങ്ങി സ്വദേശത്തു ചെന്നു് ജീർണ്ണിച്ചുകിടന്ന കിള്ളിക്കുറിശ്ശിമംഗലത്തുള്ള ബലിപ്പുരമണ്ഡപത്തെ നന്നാക്കിച്ചു. ആ ബലിപ്പുരയുടെ ഒരു കല്ലിലുള്ള ഒരു ശ്ലോകം ഇതാണു്.

> "ശ്രീബലിപ്രസ്ഥശാലേയം,
> ശ്രീശൂലാലയവാസിനഃ
> രാമേണ പാണിവാദേന,
> കാരിതേ ശ്രുതയേ ധ്രുവം."

ഇതിൽനിന്നും നമ്പ്യാരുടെ പേർ രാമൻ എന്നായിരുന്നു എന്നു് ഊഹിക്കാം. 'കുഞ്ചൻ' ഒരു ഓമനപ്പേരായിരിക്കാം. ഇദ്ദേഹത്തിനു് ഒരു സഹോദരനും ഒരു സഹോദരിയും ഉണ്ടായിരുന്നതായി പറയപ്പെടുന്നു.

ചെറുപ്പകാലത്തു് നമ്പ്യാരുടെ താമസം സ്വദേശമായ കിള്ളിക്കുറിശ്ശിമംഗലത്തുതന്നെയായിരുന്നു. ഇദ്ദേഹത്തിന്റെ ആദ്യഗുരു, മാതുലനും 'രാഘവീയം'

എന്ന മഹാകാവ്യത്തിന്റെ കൎത്താവെന്നു് ഉദ്ഘോഷിക്ക-
പ്പെട്ടിട്ടുള്ള ആളുമായ രാഘവൻനമ്പ്യാർ ആയിരുന്നു
അനന്തരം ശ്രീകാര്യമഠൻ ഇല്ലത്തെ നാരായണഭട്ടതിരിയു-
ടെ കീഴിൽ കുറേക്കാലം സംസ്കൃതം അഭ്യസിച്ചു. ഇ-
ക്കാലത്തു് സംസ്കൃതത്തിൽ കാവ്യം, നാടകം, അലങ്കാരം,

വിദ്യാഭ്യാസം

എന്നിവയിൽ നമ്പ്യാൎക്കു് ഒരു നല്ല
ജ്ഞാനം സിദ്ധിച്ചു. ജ്യോതിഷം, വ്യാക-
രണം, തൎക്കം മുതലായ ശാസ്ത്രങ്ങളിലും നമ്പ്യാൎക്കു് സാ-
മാന്യമായ അറിവു് ഇവിടെ നിന്നും ലഭിച്ചിരിക്കണം.

വിദ്യാഭ്യാസാനന്തരം നമ്പ്യാൎക്കു് അല്പകാലം ദേശ-
സഞ്ചാരം ചെയ്യുവാൻ ഇടയായി. അക്കാലത്തു് കോലത്തു-
നാട്ടിൽ ചെന്നു് പട്ടിണികിടക്കാൻ ഇടവന്ന നമ്പ്യാർ
“കോലത്തുപസ്യനഗരേ വാസരാ ഹരിവാസരാഃ ഏക-

ദേശസഞ്ചാരം

കൈകന്നക്കൈണോപാഹിതാത്രയഃ ശിവരാ-
ത്രയഃ” എന്നു വൎണ്ണിച്ചിരിക്കുന്നതായി
പറയപ്പെടുന്നു. ഗുരുവായൂർ, വടക്കാ-
ഞ്ചേരി മുതലായ സ്ഥലങ്ങളും ഈ സഞ്ചാരത്തിനിടയിൽ
ഇദ്ദേഹത്തിന് സന്ദൎശിക്കാൻ സാധിച്ചു.

ഇതിനിടയ്ക്കു് നമ്പ്യാരുടെ അച്ഛൻ കിടങ്ങൂരെയ്ക്കു്
താമസം മാററി. അച്ഛൻനമ്പ്യാൎക്കു് കിടങ്ങൂർ ക്ഷേത്ര-
ത്തിൽ ഊരാണ്മക്കാരുടെ കീഴിൽ ഒരു ജോലി ഉണ്ടായി-

കിടങ്ങൂരിൽ താമസം.

രുന്നു. നമ്പ്യാരും അച്ഛനോടൊന്നിച്ചു്
താമസം ഉറപ്പിച്ചു. അക്കാലത്താണു്
ചെമ്പകശ്ശേരിരാജാവിന്റെ പരിചയം
നമ്പ്യാൎക്കു് ലഭിച്ചതു്. താമസിയാതെ ദേവനാരായണ-
രാജാവിന്റെ സേവകന്മാരിൽ ഇദ്ദേഹം അഗ്രഗണ്യ-

നായിത്തീരുകയും ചെയ്തു. കിടങ്ങൂരെ താമസകാലത്തു തന്നെ കുമാരനല്ലൂർ, കടമ്പൂർ എന്നീ ക്ഷേത്രങ്ങൾ നമ്പ്യാർ സന്ദർശിക്കുകയും, കുമാരപുരേശചരിസ്തോത്രം അവിടെ വച്ചുണ്ടാക്കുകയും ചെയ്തതായി പറയപ്പെടുന്നു.

അപ്പന്റെ മരണാനന്തരം കിടങ്ങൂരിൽനിന്നും കൂത്തിനുപോയ ചാക്യാരോടൊന്നിച്ചു് ൯൨൧-ാമാണ്ടിടയ്ക്ക് നമ്പ്യാർ അമ്പലപ്പുഴയ്ക്കുപോയി. അവിടെ ഒരു വ്യാഴവട്ടക്കാലം രാജാവിന്റെ ആശ്രിതനായിത്താമസിച്ചു. നന്ദികാട്ട് ഉണ്ണിരവിക്കുറുപ്പിനെ ഗുരുവായി സ്വീകരിച്ചതു് ഇവിടെവച്ചാണു്. കല്യാണസൌഗന്ധികത്തിൽ "നന്ദികാരണ്യഗ്രാമമദ്ധ്യേ വാഴുന്ന മന്ദാരമാം ആവാം ബാലരവി" എന്നു് പറഞ്ഞിട്ടുള്ളതു ഇദ്ദേഹത്തെപ്പററിയായിരിക്കാം. ദ്രോണംപള്ളി എന്നൊരാളും ഇദ്ദേഹത്തിന്റെ ഗുരുവായിരുന്നു. അദ്ദേഹത്തെപ്പററി "ക്ഷോണീവാനവൻ വീരൻ ദ്രോണംപള്ളിയാചാര്യൻ" എന്നു് സന്ദർഭവശത്തിൽ സ്തുതിച്ചുകാണുന്നു. ദ്രോണംപള്ളിക്കാർ ആയുധാഭ്യാസികളും ഉൾനാടൻവിദ്യകൾ അറിയാവുന്നവരുമായിരുന്നു. തുള്ളലിനാവശ്യമുള്ള കായികാഭ്യാസങ്ങൾ ദ്രോണംപള്ളി ആശാനിൽനിന്നും നമ്പ്യാർ മനസ്സിലാക്കി. അക്കാലത്തു തെക്കേടത്തു ഭട്ടതിരി എന്നൊരു സർവ്വശാസ്ത്രപാരാവാരപാരഗതൻ അമ്പലപ്പുഴ രാജധാനിയിൽ വിദ്വത്സദാദ്ധ്യക്ഷനായിട്ടുണ്ടായിരുന്നു. നമ്പ്യാരെയും അദ്ദേഹത്തെയും കൂട്ടിച്ചേർക്കുന്ന പല കെട്ടുകഥകളും ഉണ്ടായിട്ടുണ്ടു്. എന്നാൽ നമ്പ്യാർ അദ്ദേഹത്തെ ഗുരുവായി സ്വീകരിച്ചതിനു് മതിയായ തെളിവുകൾ കാണുന്നില്ല. "ഒട്ടേറെ അറിവുള്ള ഭട്ടേരി പറഞ്ഞാലും, പട്ടാങ്ങി

അമ്പലപ്പുഴയിലെ താമസം

ഒന്നാമതില്ലെന്നാൽ നിരൂപിച്ചേനടക്കാവൂ" എന്നു ഭട്ട തിരിയെ ഉദ്ദേശിച്ചു പറഞ്ഞിട്ടുള്ളതിൽനിന്ന്, നമ്പ്യാർ അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു എങ്കിൽ ഗുരുവന്ദനത്തിൽ പക്ഷപാതിയായ അദ്ദേഹം ഇപ്രകാരം എഴുതുകയില്ലായിരുന്നു എന്ന് നിശ്ചയിക്കാം. അമ്പലപ്പുഴയിൽ താമസിക്കുന്നകാലത്ത് നമ്പ്യാർ മിഴാവുകൊട്ടുക എന്നൊരു ജോലികൂടി നടത്തിവന്നതായി പറയപ്പെടുന്നു. അങ്ങിനെ മിഴാവുകൊട്ടിക്കൊണ്ടിരിക്കുമ്പോഴാണ് യാദൃച്ഛികമായി വഴക്കുണ്ടായതും അതിന്റെ ഫലമായി തുള്ളൽ എന്നൊരു പ്രസ്ഥാനം ആവിർഭവിച്ചതും. അമ്പലപ്പുഴയിലെ ജീവിതം നമ്പ്യാൎക്ക് ഏററവും പ്രോത്സാഹജനകമായ ഒന്നായിരുന്നു.

കൊല്ലവർഷം ൯൨൪-ാമാണ്ടോടുകൂടി ചെമ്പകശ്ശേരി രാജ്യം തിരുവിതാംകൂറിനു കീഴടങ്ങി. അന്നുമുതൽ നമ്പ്യാർ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ആശ്രിതനായി തിരുവനന്തപുരത്ത് താമസം ഉറപ്പിച്ചു. ഇക്കാലത്താണ് ഉണ്ണായിവാര്യരെ നമ്പ്യാർ പരിചയപ്പെട്ടത്

തിരുവനന്ത പുരത്തെ താമസം

എന്ന് ഭാഷാസാഹിത്യചരിത്രകൎത്താവും, ഉണ്ണായിവാര്യർ ഇരിങ്ങാലക്കുടവിട്ട് ഇങ്ങോട്ടു വന്നിട്ടില്ല എന്ന് ഉള്ളൂരും അഭിപ്രായപ്പെടുന്നു. എന്തായാലും 'കാതിലോല', 'നല്ലതാളി', 'കരികലക്കിയകുളം', 'കളഭംകലക്കിയകുളം' മുതലായവ ഇവർ രണ്ടുപേരേയും ആസ്പദമാക്കിയുള്ള കഥകളിലാണു പറഞ്ഞുവരാറുള്ളത്.

തിരുവനന്തപുരത്തെ താമസകാലത്ത് നമ്പ്യാരുടെ ഫലിതപ്രയോഗങ്ങളുടെ മാററ് പൂർവ്വാധികം വർദ്ധിച്ചു എന്നുവേണം പറയാൻ. "അത്തുപൊത്തുകൊടുവാൻ കൊട്ടണത്തോളമെനിക്ക്" എന്നെഴുതിയതിന്റെ ഫല-

മായി പകരമു് ഉത്തരംകിട്ടി. അതിലും തൃപ്തിയടയാത്ത നമ്പ്യാർ തിരുമുമ്പിൽവച്ചു് ഒരു പട്ടു അയയത്തു് കാണാതിരുന്നതുകണ്ടു് 'പട്ടുവിനും പകരമാണോ ഉത്തരം' എന്നു ചോദിക്കുകയും അതോടുകൂടി പക്ഷത്തെ ഉത്തരം' എന്നു പരിഷ്കരിക്കുകയും ചെയ്തു. ഇതുകൂടാതെ 'നമ്പിയാരെന്തു ചോദിച്ചു'തിൽ 'നമ്പിയാരെന്തുചൊല്ലി' യതിനാൽ നമ്പി കേട്ടു കോപിക്കുകയും, ഒടുവിൽ 'നമ്പൂരാനേ പൊറുക്കണേ' എന്നു മാപ്പുചോദിച്ചു കഥയും പ്രസിദ്ധമാണു്. മാൎത്താണ്ഡവൎമ്മമഹാരാജാവു് നാടുനീങ്ങിയതിനുശേഷവും, കാൎത്തികതിരുനാൾമഹാരാജാവിനെ ആശ്രയിച്ചു് നമ്പ്യാർ തിരുവനന്തപുരത്തുതന്നെ കുറേക്കാലം പാൎത്തു. ഏകദേശം പതിനഞ്ചു വൎഷത്തോളമുള്ള തിരുവനന്തപുരത്തെ താമസം നമ്പ്യാൎക്കു് ഏററവും വിജയപ്രദമായിരുന്നു.

൯൪൦-ാമാണ്ടു് നമ്പ്യാർ മഹാരാജാവിന്റെ അനുവാദത്തോടുകൂടി അമ്പലപ്പുഴയ്ക്കുപോയി. അവിടെ അമ്പലത്തിൽനിന്നും ഇരുനാഴിപ്പായസവും രണ്ടപ്പവും, താലൂക്കിൽനിന്നും പ്രതിമാസം പതിനഞ്ചു പണവും കാൎത്തികതിരുനാൾ തമ്പുരാൻ കല്പിച്ചനുവദിച്ചിരുന്നു. അല്പകാലത്തിനുള്ളിൽ നിൎഭാഗ്യവശാൽ നമ്പ്യാരെ ഒരു പേപ്പട്ടി കടിക്കാൻ ഇടയായി. ചികിത്സാൎത്ഥം കുറേക്കാലം മാത്തൂർ പോയി താമസിച്ചു. എന്നാൽ ലക്ഷണപ്രിയനായ നമ്പ്യാർ അപഥ്യം ആചരിക്കുകയും വിഷം വ്യാപിച്ചു് ൬൫-മത്തെ വയസ്സിൽ പരലോകം പ്രാപിക്കുകയും ചെയ്തു.

അവസാനത്തെ കാലം

---

# II

## തുള്ളലിന്റെ ഉത്ഭവം

കുഞ്ചൻനമ്പ്യാർ അമ്പലപ്പുഴെ താമസിക്കുന്ന കാലത്തു്, ഒരിക്കൽ ക്ഷേത്രത്തിൽ ചാക്യാർകൂത്തിനു് മിഴാവുകൊട്ടുന്ന ആളും ഇല്ലാതെയായി. പതിവുപോലെയുള്ള കൃത്യനിർവ്വഹണത്തിനു് നമ്പ്യാരുടെ സഹായമപേക്ഷിച്ചു. അദ്ദേഹം അപേക്ഷ സ്വീകരിച്ചു് മിഴാവുകൊട്ടിത്തുടങ്ങി. എന്തോ ഉദാസീനതയാൽ കൊട്ടിയതു തെറ്റുകയും അതിനാൽ കോപിഷ്ഠനായ ചാക്യാർ ആധിക്ഷേപവചനങ്ങൾകൊണ്ടു നമ്പ്യാരെ ഒട്ടധികം അസഹ്യപ്പെടുത്തുകയും ചെയ്തു. ഉടൻതന്നെ അദ്ദേഹം രംഗസ്ഥലം വിട്ടുപോയി. അന്നേദിവസം തന്നെ ചാക്യാർകൂത്തിനു പകരം നേരമ്പോക്കിനുള്ള ഒരു മാറ്റം ആലോചിച്ചു. 'കല്യാണസൌഗന്ധികം' എന്ന ഓട്ടൻതുള്ളൽ ഉടൻ തന്നെ നിർമ്മിച്ചു. പിറ്റേദിവസം ചാക്യാർകൂത്തു തുടങ്ങിയ സമയം തന്നെ നമ്പ്യാർ പുതിയ വേഷംകെട്ടി ക്ഷേത്രത്തിന്റെ മറ്റൊരു കോണിൽ തുള്ളൽ ആരംഭിച്ചു. ജനങ്ങൾ പുതിയ പ്രസ്ഥാനത്തിൽ ആകൃഷ്ടരാകയും ചാക്യാർകൂത്തിനു അന്നുമുതൽ പ്രചാരം കുറയുകയും ചെയ്തു. ഇങ്ങനെ ചാക്യാരും നമ്പ്യാരും തമ്മിലുള്ള വൈരത്തിന്റെ ഫലമായിട്ടാണു് തുള്ളലിന്റെ ആഗമം.

---

# III

## ത്രിപുരദഹനം (കഥാസംഗ്രഹം)

വീര്യപരാക്രമശാലിയായ താരകാസുരൻ സുബ്രഹ്മണ്യനാൽ നിഗ്രഹിക്കപ്പെട്ടു. തദ്ശേഷം ജഗത്ത്രയത്തിനു്

ശാന്തി ഉണ്ടായി, അധികകാലംകഴിയുന്നതിനുമുമ്പു്, താരകന്റെ പുത്രന്മാരായ താരകാക്ഷൻ, കമലാക്ഷൻ, വിദ്യുന്മാലി എന്നിവർ മൂന്നുലോകങ്ങളേയും പൂർവാധികം വിറപ്പിക്കുകയും പരിത്രാണനാർത്ഥം അഭയംപ്രാപിച്ച ദേവന്മാർക്കുവേണ്ടി പരമശിവൻ തന്റെ നേത്രാഗ്നിയാൽ അവരെ ദഹിപ്പിക്കുകയും ചെയ്യുന്നതാണു് ഇതിലെ കഥാവസ്തു.

താരകാക്ഷപ്രഭൃതികൾക്കു് തങ്ങളുടെ വന്ദ്യപിതാവിനെ ഹനിച്ച സുബ്രഹ്മണ്യനോടോ അദ്ദേഹത്തിന്റെ പിതാവിന്റെ നേരേയോ യാതൊരു വിരോധവും ഉണ്ടായിരുന്നില്ല. മാത്രമല്ല, താരകന്റെ 'കബളം' കൊണ്ടു് അവർക്കു ശിവനിലുള്ള ഭക്തി ദൈനംദിനം വർദ്ധിച്ചുവന്നതേയുള്ളു. ദേവന്മാരും അസുരന്മാരും പ്രകൃത്യാതന്നെ വിരോധികളാണല്ലോ. ദേവന്മാരെ പരാജിതരാക്കി അവരുടെ പ്രാഭവം കുറയ്ക്കുന്നതിനാണു് ത്രിപുരന്മാർ ഉദ്യമിച്ചതു്. ഉദ്ദേശ്യനിർവ്വഹണാർത്ഥം അവർ ബ്രഹ്മാവിനെ തപസ്സുചെയ്തു് പ്രത്യക്ഷമാക്കി വരംവാങ്ങണമെന്നുറച്ചു.

വരലബ്ധി.

ജ്യേഷ്ഠാനുജന്മാർ മൂന്നുപേരും കാനനത്തിൽ ചെന്നു് അതിഘോരമായ തപസ്സാചരിച്ചു. അവിടെ അവർ "അമരവരപുരമഥവതിനോടു വിരുതുകളതിവസിക്ക"യാൽ വെയിലുതട്ടി ശരീരങ്ങൾ കോലുപോലെമെലിഞ്ഞു" ആയിരം വർഷം തപസ്സു് ചെയ്തു. ഇവരുടെ വൈരാഗ്യത്തിൽ സന്തുഷ്ടനായ ബ്രഹ്മാവു് പ്രത്യക്ഷപ്പെടുകയും "നിർണ്ണയം ഞാനഭിലാഷം പൂർണ്ണമാക്കിത്തരുന്നുണ്ടു്" എന്നു് അനുഗ്രഹിക്കുകയും ചെയ്തു. അതിൻപ്രകാരം തങ്ങൾ ശിവഭക്തരാകണം, ആരാലും കൊല്ലപ്പെടരുതു്, മൂന്നു ലോക

ത്തിലും സഞ്ചരിക്കുന്ന മൂന്ന് പുരങ്ങൾ വേണം, ഇത്യാദി വരങ്ങൾ അപേക്ഷിച്ചതിനെ ബ്രഹ്മാവ് പ്രദാനം ചെയ്തിട്ട് മറഞ്ഞു. ത്രിപുരന്മാർ എന്ന പേരും അദ്ദേഹത്തിൽനിന്നും അവർക്ക് ലഭിച്ചു.

ഉടൻതന്നെ അസുരശില്പിയായ മയനെ വരുത്തി, സ്വർണ്ണം, വെള്ളി, ഇരുമ്പ് ഇവകൊണ്ട് മൂന്നു പുരങ്ങൾ പണികഴിപ്പിച്ചു. താരകാക്ഷൻ വർദ്ധിച്ച അഹങ്കാരത്തോടുകൂടി "പാകശാസനനെപ്പിടിച്ചു കൊണ്ടിതകത്തിൽ മുടക്കണം" എന്ന് നിശ്ചയിച്ച് അമരാവതിയിലേയ്ക്കു തിരിച്ചു. വരലബ്ധിയുടെ പ്രഭാവത്താൽ ഈ ആഗ്രഹം നിഷ്പ്രയാസം സാധിച്ചു. ഇതിനിടയ്ക്ക് കമലാക്ഷനും വിദ്യുന്മാലിയും ഭൂലോകപാതാളങ്ങളിലേയ്ക്ക് പോകുകയും, രണ്ടു ലോകങ്ങളും വശത്തിൽ അവർക്കധീനമാക്കുകയും ചെയ്തു.

പ്രതാപം

മുപ്പുരവിജയികളായ ദാനവന്മാരെക്കൊണ്ട് ഇരിക്കപ്പൊറുതിയില്ലാതെ ദേവന്മാർ പാലാഴിയിൽചെന്ന് മഹാവിഷ്ണുവിനെ ശരണം പ്രാപിച്ചു. മഹാവിഷ്ണുവാകട്ടെ സംഹാരത്തിന് ഈശനായ ശിവനെ ശരണം പ്രാപിക്കുന്നതാണ് ഉത്തമമെന്ന് കരുതി ദേവന്മാരോടൊരുമിച്ചു കൈലാസത്തിലേക്ക് തിരിച്ചു. അവിടെച്ചെന്ന് തപസ്സു ചെയ്തുകൊണ്ടിരിക്കുന്ന പരമശിവനെ സ്തുതിക്കുവാൻ ഇന്ദ്രാദികളോട് ഏർപ്പാട് ചെയ്തിട്ട് നാരദനേയും വിളിച്ചുകൊണ്ട് അവിടെനിന്നും പുറപ്പെട്ടു.

ദേവന്മാരുടെ പ്രാർത്ഥന

വിഷ്ണുവും നാരദനും കാഷായവസ്ത്രധാരികളായി ഗുരുശിഷ്യന്മാരെന്നവണ്ണം ത്രിപുരന്മാർ സന്ധിക്കുന്ന

ഒരാൽത്തറയിൽ ചെന്നിരുന്നു. താമസിയാതെ ത്രിപുരന്മാർ വന്നുചേരുകയും, വൃദ്ധസന്ന്യാസിമാരുടെ വേഷംകെട്ടിയിരുന്ന അവരിൽ, ത്രിപുരന്മാൎക്ക് വെറുപ്പുതോന്നി അവരെ ഒട്ടധികം അധിക്ഷേപിക്കുകയും ചെയ്തു. എന്നാൽ സമാധാനശീലരായ ബൌദ്ധന്മാർ 'ചാൎവാകമതസിദ്ധാന്തങ്ങളെ അവരെ ധരിപ്പിച്ചു. പ്രസംഗം കേട്ട് മാനസാന്തരപ്പെട്ട ത്രിപുരന്മാർ ഉടൻതന്നെ വൃദ്ധസന്ന്യാസിക്ക് ശിഷ്യപ്പെടുകയും ചെയ്തു. അന്നുമുതൽ ത്രിപുരന്മാരുടെ ശിവഭക്തി കുറഞ്ഞുതുടങ്ങി. ശിവലിംഗപൂജ ഉടൻ ത്യജിച്ചു. മദ്യപാനാദികളിൽ ആസക്തി വൎദ്ധിച്ചു. എന്നുവേണ്ട പഴയ ജീവിതത്തിന് ആകമാനം ഒരു പരിവൎത്തനം നേരിടുകയും ചെയ്തു.

ത്രിപുരന്മാരുടെ മതംമാററം

സന്ന്യാസിമാർ അവിടെനിന്നും അപ്രത്യക്ഷരായതിനു ശേഷം നാരദൻ നേരെ കൈലാസത്തിലേയ്ക്കു തിരിച്ചു. ത്രിപുരന്മാരുടെ ദുഷ്പ്രവൃത്തികളും ശിവസേവയിലുള്ള അനാസ്ഥയും മററും നാരദൻ സവിസ്തരം ശിവനെ ധരിപ്പിച്ചു. ഇതുകേട്ട് കോപിഷ്ഠനായ പരമശിവൻ ഉടൻതന്നെ ത്രിപുരന്മാരുടെ നാശത്തിന് ഒരുമ്പെട്ടു വേണ്ട സന്നാഹങ്ങളെല്ലാം ഒരുക്കി. മഹാമേരുവിനെ വില്ലും, വാസുകിയെ ഞാണും, അനന്തനെ ആവനാഴിയും, വായുവിനെ തൂവലും, ഭൂമിയെ രഥവും, സൂൎയ്യചന്ദ്രന്മാരെ ചക്രവും, വിഷ്ണുവിനെ സാരഥിയും, വേദങ്ങളെ കുതിരയും, ഓങ്കാരത്തെ ചമ്മട്ടിയും, സപ്തജാലത്തെ ചട്ടത്തൊപ്പികളുമാക്കി ത്രിപുരന്മാരുടെ നേൎക്ക് പുറപ്പെട്ടു. ശിവന്റെ ആ

ത്രിപുരദഹനം

വിർഭാവത്തിൽ തന്നെ വിവശരായ ത്രിപുരന്മാർ അദ്ദേഹത്തിന്റെ നേത്രാഗ്നിയിൽ ദഹിക്കുകയും ചെയ്യും.



## IV

### മൂലകഥയിൽ വരുത്തീട്ടുള്ള മാററം

ത്രിപുരദഹനംകഥ, മഹാഭാരതം കർണ്ണപൎവ്വത്തിൽ നിന്നു് കവി സ്വീകരിച്ചിട്ടുള്ളതാണു്. കൗരവപാണ്ഡവ യുദ്ധത്തിൽ കർണ്ണന്റെ സാരഥിയാകുന്നതിനു ശല്യരോട പേക്ഷിച്ചപ്പോൾ അദ്ദേഹത്തിനു് അതു് ആക്ഷേപകരമായി തോന്നി. അപ്പോൾ ബ്രഹ്മാവു് ശിവനെവേണ്ടി അഭിമാനപൂൎവ്വം സാരഥ്യം വഹിച്ചിട്ടുണ്ടെന്നു് പറയുകയും, ബ്രഹ്മാവിന്റെ സാരഥ്യത്തിനെപ്പററി പ്രസ്തുതകഥ ഉദാഹരിക്കുകയുമാണു് ചെയ്തിരിക്കുന്നതു്.

മൂലകഥ

ത്രിപുരന്മാർ ബ്രഹ്മാവിനെ തപസ്സു് ചെയ്തു പ്രത്യക്ഷമാക്കി, ആയിരം വൎഷക്കാലം ജീവിച്ചിരിക്കുന്നതിനു വരംവാങ്ങി. വരബലത്താൽ പരാക്രമശാലികളായിത്തീൎന്ന ത്രിപുരന്മാർ ദേവന്മാരെ ഉപദ്രവിക്കാൻ തുടങ്ങി. ഉപദ്രവം സഹിക്കവയ്യാതെ അവർ വിഷ്ണുവിനോടൊന്നിച്ചു ശിവന്റെ അടുക്കൽചെന്നു് കാൎയ്യം അറിയിക്കുകയുംചെയ്തു. ത്രിപുരന്മാരെ നശിപ്പിക്കുന്നതിനായി ഭക്തബന്ധുപരമശിവൻ ഉടൻതന്നെ മഹാമേരുപൎവ്വതത്തെ വില്ലാക്കി, വാസുകിയെ ഞാണാക്കി, വിഷ്ണുവിനെ അമ്പാക്കി, ഭൂമിയെ തേരാക്കി, സൂൎയ്യചന്ദ്രന്മാരെ ചക്രമാക്കി, വേദങ്ങളെ കുതിരകളാക്കി, ബ്രഹ്മാവിനെ സാരഥിയുമാക്കി ത്രിപുരന്മാരോടു് പോരിന്നു

ത്തുകയും തൻെറ നേത്രാഗ്നിയാൽ അവരെ ദഹിപ്പിക്കുകയും ചെയ്യു.

നമ്പ്യാരുടെ രചനയിൽ അദ്ദേഹം കൂടുതൽ മനോധർമ്മം പ്രയോഗിച്ചു് കഥയ്ക്കു് പല മാററങ്ങളും വരുത്തിയിട്ടുണ്ടു്. ഏഷണിക്കാരനായ നാരദൻ നമ്പ്യാരുടെ ഒരു പുതിയ സൃഷ്ടിയാണു്. ശ്രീസുബ്രഹ്മണ്യനാണു് ത്രിപുരന്മാരുടെ പിതാവിനെ ഹനിച്ചതെന്നിരുന്നിട്ടും ശിവനിലുള്ള അവരുടെ ഭക്തി പൂർവ്വാധികം വർദ്ധിച്ചതായാണു് കാണുന്നതു്. അതു് നാരദൻെറ 'കലഹം' കൊണ്ടാണെന്നാണു് കവി പറയുന്നതു്. തപസ്സിലും വരലബ്ധിയിലും വലിയ മാററങ്ങൾ ഒന്നും വരുത്തിട്ടില്ല. എങ്കിലും ത്രിപുരന്മാരുടെ ആയുസ്സു് ആയിരംവർഷം കഴിഞ്ഞാലും അതു് വീണ്ടും പുനർജ്ജീവിപ്പിക്കുന്നതിനു് ഒരു മാർഗ്ഗം കവി നിർദ്ദേശിക്കുന്നു. പിന്നീടു് സ്വർഗ്ഗലോക പാതാളങ്ങളെ ആക്രമിക്കുന്നതിലും മററും പ്ര

വൃത്തിയാനം.

യോഗിച്ചിട്ടുള്ള മനോധർമ്മങ്ങൾ രസമർമ്മജ്ഞനായ കർത്താവിൻെറ വൈദഗ്ദ്ധ്യത്തിനു് ഉത്തമ സാക്ഷ്യം വഹിക്കുന്നതാണു്. വൃദ്ധാകൃതസന്ന്യാസിയും കവിയുടെ പ്രത്യേക സൃഷ്ടിയാണു്. ത്രിപുരന്മാരുടെ ശിവഭക്തിയെ നശിപ്പിച്ചു് ശിവനു് അവരുടെ പേരിൽ നീരസം തോന്നാൻ ചെയ്യു ഒരു മാർഗ്ഗമാണിതു്. പരമശിവൻെറ യുദ്ധസന്നാഹത്തിലും കവി മൂലകഥയിൽനിന്നും കൂടുതലായി ചിലതു ചേർത്തുകാണുന്നു. അദ്ദേഹം വായുവിനെ വില്ലായും, അനന്തനെ ആവനാഴിയായും, സർപ്പങ്ങളെ ചട്ടത്തൊപ്പികളായും, ഓങ്കാരത്തെ ചമ്മട്ടിയായുമാക്കി, ഒരു സേനാനായകനു് വേണ്ട സകല ഒരുക്കങ്ങളും സമ്പൂർണ്ണമാക്കിയിരിക്കുന്നു. ഇപ്രകാരം കവി വരുത്തിയിട്ടുള്ള

മുററങ്ങൾ കഥയുടെ ഗൗരവത്തെ യാതൊരുവിധത്തിലും ബാധിച്ചിട്ടില്ല എന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഏതൊരവസ്ഥവരെ നമ്പ്യാരുടെ മനോമുകുരത്തിൽ പതിഞ്ഞു പ്രതിബിംബിക്കുന്നതു്, അതു ഒരു നവരസ ജഗത്സ്രഷ്ടൃകൃതിയാണെന്നു കാണുന്നതു് ഏതുകാലത്തിനു് ഈ കഥ ഉത്തമദൃഷ്ടാന്തം വഹിക്കുന്നതാണു്.

---

# V

## നമ്പ്യാരുടെ കവിതാരീതി.

പണ്ഡിതന്മാരുടെയും പാമരന്മാരുടെയും സാഹചര്യം ഒരുപോലെ സിദ്ധിച്ചിട്ടുള്ള നമ്പ്യാർക്ക് ജനസാമാന്യത്തിൽ ഒരു ന്യൂനപക്ഷത്തെമാത്രം പ്രതിനിധീകരിക്കുന്ന പണ്ഡിതന്മാരുടെ അഭിരുചിക്ക് പാത്രീഭവിക്കത്തക്കവണ്ണം കവിതയെഴുതുന്നതിനേക്കാൾ, കൂടുതൽ പ്രയോജനം സാമാന്യജനതയെ രസിപ്പിക്കുന്നതാണെന്ന് തോന്നുകയാലാണ് നമ്പ്യാർ ഏററവും ലളിതമായ ഒരു കവിതാരീതിയെ കൈക്കൊണ്ടിരിക്കുന്നതു്. ശ്രോതാക്കളുടെ അഭിരുചിക്കത്തക്കവണ്ണം പുരാതന കവിസങ്കേതങ്ങളെ ഉപേക്ഷിച്ച് സാഹിത്യപന്ഥാവിൽ ഒരു നവീനരീതിയെയാണ് നമ്പ്യാർ അവലംബിച്ചിരിക്കുന്നതു്. പുരാണകഥാശ്രവണത്തിൽ അത്യാസക്തി പ്രദർശിപ്പിക്കുന്ന കേരളജനതയ്ക്കു "നല്ല കവിതാചാതുര്യമുള്ള കവിവാണിപ്രയോഗങ്ങൾ" കൂടുതൽ രുചികരം എന്നു മനസ്സിലാക്കിയ നമ്പ്യാർ പുരാണകഥകളെത്തന്നെ തന്റെ കവിതയ്ക്കു വിഷയമാക്കിയിരിക്കുന്നു.

നമ്പ്യാർ സ്വീകരിച്ചിട്ടുള്ള കവിതാരീതി പ്രാചീനമാണെങ്കിലും, അദ്ദേഹത്തിന്റെ മനോധർമ്മവിലാസത്താൽ ഒരു നവ്യതേജസ്സുറ്റ കൃതിയാണു് ആധുനികർക്കു് ദൃശ്യമായിരിക്കുന്നതു്. മനോധർമ്മസമ്പന്നനായ കവിയുടെ തൂലികാഗ്രത്തിൽനിന്നും ബഹിർഗമിച്ചപ്പോൾ പ്രാചീനരീതിക്കു് രൂപഭേദം ഉണ്ടാകുകയും അതു് സ്വതന്ത്രമായിത്തീരുകയും ചെയ്തിട്ടുണ്ടു്.

കവിതയിൽ വർണ്ണനയ്ക്കു കൂടുതൽ പ്രാധാന്യം നൽകിട്ടുണ്ടു്. പുരാതനകഥകളെ കേരളീയപരിതഃസ്ഥിതിയിൽ പ്രദർശിപ്പിക്കുന്നതിലും അതു് പുതുമയോടെ കേരളീയത്വം നൽകുന്നതിലും കവി കാണിച്ചിട്ടുള്ള പാടവം ഒട്ടും കുറവല്ല. നൈസർഗ്ഗികമായ പരിഹാസവാസന, സാമുദായികാചാരങ്ങളുടെ ദൂഷ്യങ്ങളെ ചൂണ്ടിക്കാണിക്കുമ്പോഴും, സ്വഭാവവർണ്ണനയിലും പ്രത്യേകമായി കാണുന്നുണ്ടു്. പ്രസ്തുത കഥയിൽനിന്നും ഇതിനുദാഹരണങ്ങൾ ഉദ്ധരിക്കാം.

"കാലാരി ചരിതങ്ങൾ നിനയ്ക്കാൻ മനസ്സില്ല
ബാലന്മാർ തരുണന്മാർ വൃദ്ധന്മാരിവരെല്ലാം
ബാലസ്ത്രീജനങ്ങളിൽ കൊതികൊണ്ടു വലയുന്നു.
...................................
കാഴ്ചയില്ല കണ്ണിനൊട്ടും ചെവികളും കേട്ടുകൂടാ
കൊച്ചുപെണ്ണുങ്ങളെക്കാണാനെന്നുമുണ്ടങ്ങളി-
[പ്രായം"

ജനങ്ങൾ ഭക്തികുറഞ്ഞവരും സ്ത്രീജിതന്മാരുമായി കാണുന്ന ഘട്ടമാണിതു്. ഇതുപോലെ മറ്റുള്ള ആചാരങ്ങളും നോക്കുക.

"മത്സ്യകംമെടുക്കൽവച്ചു കടിച്ചുകൊണ്ടു രസിക്കയും
ഗദ്യപദ്യമുരസ്സ്യയും പലവിദ്യകണ്ടു രസിക്കയും."

മറവും അന്നു സർവ്വസാധാരണമായിരുന്നു. ഇതുപോലെ

"ഒരുനേരംചെന്നൊരുകാര്യം ധരിപ്പിപ്പാൻ തുടങ്ങുമ്പോ
കരുത്തുള്ള യജമാനന്മാർ വിരോധമായുരചെയ്യും [ൾ
കരത്തിൽ നാലെടുത്തങ്ങു കൊടുത്താൽ കാര്യമൊട്ടെല്ലാം
വരുത്തും ശീലമെന്നും വിരവോടു ധരിച്ചാലും"

ഈ വക സംഗതികൾ കേരളത്തിൽ ഇന്നും നടന്നു വരുന്നുണ്ട്. ഇതുപോലെ ധനികന്മാരെ സേവിക്കുന്ന വിഷമങ്ങൾ പറയുന്നതു നോക്കുക.

"സേവിക്കുന്നതുപോലെ സേവിക്കാം നൃപന്മാരെ
അകമ്പടിനടത്തേണം അടിയനെന്നുരയ്ക്കേണം
... ... ... ...
കാഴ്ചവച്ചു കണ്ടുകൊണ്ടാൽ തങ്ങളെടം പൊറുപ്പിക്കാം.
... ... ... ...
വാളെടുക്കുന്നവരെല്ലാം വെളിച്ചപ്പാടെന്നപോലെ
മേളമേറും പ്രഭുക്കന്മാരെന്നാവം ചിലർക്കുണ്ട്."

പരിഹാസകവനത്തിൽ നമ്പ്യാർ അദ്വിതീയനാണ്. ഫലിതങ്ങൾ പലപ്പോഴും വ്യക്തികളെ പരിഹാസപാത്രമാക്കുന്നതിലാണ് ഉപയോഗിച്ചുവരുന്നുള്ളത്. പ്രസ്തുത കൃതിയിൽ

"തിടുക്കം വന്നടുക്കുമ്പോൾ മിടുക്കൻ നമ്മുടെ ചെട്ടൻ
പൊടുക്കെന്നു പുറപ്പെട്ടങ്ങടുക്കളയ്ക്കകം പുക്കു"
കിടപ്പുള്ളമവനിപ്പോളെടുപ്പില്ലെന്നതും കേട്ടു.

..................................................

കുട്ടികളെപ്പിടിച്ചങ്ങു പെട്ടകത്തിനകത്താക്കി
കെട്ടുകൊണ്ടു പൊതിഞ്ഞങ്ങു പട്ടരുണ്ണാൻ പുറപ്പെട്ടു,

.......................................................

വയസൻ പട്ടരെക്കൊന്നാൽ ചോദ്യമെന്നങ്ങറിയാമൽ"

എന്നുമുള്ള ഭാഗങ്ങൾ യുദ്ധത്തിൽ ഭയന്നോടുന്നവരെ പ്പറ്റി പരിഹാസ സൂചകമായിപ്പറഞ്ഞിട്ടുള്ളതാണു്.

നമ്പ്യാരുടെ കാലത്തു് യുദ്ധങ്ങൾ സുലഭങ്ങളായിരു ന്നതിനാൽ ഒരു ദൃക്സാക്ഷിയെപ്പോലെ അദ്ദേഹം ഭട ന്മാരുടെ ഉപദ്രവങ്ങളെപ്പററി വർണ്ണിക്കുന്നതു നോക്കുക.

"സർവ്വസുന്ദരിമാർവിളങ്ങിനവീടുതേടിനടക്കയും
സരസതരിവളകടകപരിവളതാലിമാലപറിക്കയും"
സർവമാർഗ്ഗനശിക്കമാറുപരാക്രമങ്ങളെടുക്കയും
... ... ... ... ...
ക്രുദ്ധപാട്ടുകളാട്ടമെന്നിവകാട്ടുകിൽവഴിയപ്പോ
... ... ... ... ... [ഴേ"

യുദ്ധാനന്തരം,

ഓണമില്ലവിഷുവില്ലവേലയില്ലവിളവില്ല,
അന്തണൎക്കുജപമില്ല യാഗമില്ല ഹോമമില്ല
എന്തിനിപ്പറയുന്നുവേണ്ടതെല്ലാമസ്തമിച്ചു"

ജീവിതരഹസ്യങ്ങളെ സൂക്ഷ്മവീക്ഷണത്തിൽ മന സ്സിലാക്കുകയും അവയുടെ സ്വാഭാവികതയ്ക്കു് വിഘാതം വരാതെ ചിത്രീകരിക്കുന്നതിൽ കവി ശ്രദ്ധിക്കുകയും ചെ യ്തിട്ടുണ്ടു്.

നമ്പ്യാരുടെ കൃതികളിൽ ശബ്ദാലങ്കാരം സുലഭമാ ണു്. അർത്ഥാലങ്കാരങ്ങളും സന്ദർഭോചിതമായ്വന്നും ലളിതമായരീതിയിൽ പ്രതിപാദിച്ചിട്ടുണ്ടു്. ഇവയ്ക്കു

ദാഹരണങ്ങളായി ത്രിപുരദഹനംകഥയിൽനിന്നു നിര വധി ഉപമകളും, സ്വഭാവോക്തികളും ലോകോക്തികളും ഉദ്ധരിക്കാം.

(a) മണമുള്ള മലർതന്നിലണയും വണ്ടുകൾപോലെ
(b) മേരുശൈലാധിപൻതന്നെ മൂലമോടെ പിടി
[ച്ചൂരി —
താലവൃക്ഷം കാഴ്പോലെ നിവർത്തി നിർത്തിനാൻ പ
[ണ്ടെ
(c) പുറമേമോരോരോ വൃക്ഷക്കൂടിച്ചുറ്റിനിന്നു പടർന്നു
പുറമേവന്നചുഴലവുംപോറിച്ചുറ്റിനിറയുന്ന
താഴികളിൽചിലമാടപ്രാവുവന്നുകൂടുകെട്ടി
മുട്ടയിട്ടുപലകാലം കൂടിയോടിക്കളിക്കുന്ന
മേട്ടപോലെവളരുന്നജടതന്നിലവറ്റകൾ
ഓടിവന്നുപലർകൂടികെട്ടുപെട്ടുകിടക്കുന്നു.
(d) വൃദ്ധനെന്നുവയസ്സുചെന്നനച്ചു കണ്ണിമകൂടവേ
ക്ഷീരസാഗരവീചിപോലെ വെളുത്തുനീണ്ടുള്ള താ
[ടിയും
ചാതകാഷായവസ്ത്രവുമുത്തരീയവുമങ്ങിനെ
ശ്രീപിങ്ഗജടാകലാപവുമങ്ങുയോഗപട്ടങ്ങളും.
(e) തണലില്ലാത്തവൃക്ഷത്തെ ഗണിക്കുമോപഥിക
[ന്മാർ.
(f) പത്തുകള്ളുള്ളപ്പോൾ പഞ്ചാക്ഷരംകൊണ്ടുകണക്ക
[ണ്ടോ.
(g) കയ്യിൽപ്പുണ്ണിന്നു പിന്നെക്കണ്ണാടി കൂടെ വേണമോ
(h) പടിക്കൽപ്പാറപൊളന്നതിൽ പാതിരാത്രിയായതി
[ന്നപോലെ
(i) ഞെരറപ്പാമ്പിൻവിഷമെല്ലാം പാറ്റകൾക്ക
[സഹിക്കാമോ

(j) ഒറക്കത്തിൽപണിക്കത്തംകൊത്തനാംവരത്തില്ല.

(k) കണ്ടുകൊണ്ടേകൃതംപാപം കണ്ടുകൊണ്ടേ വിനശ്യതി.

ആകപ്പാടെ നോക്കിയാൽ കവിയുടെ സ്വതസ്സിദ്ധമായ വർണ്ണനാപാടവം, ഫലിതരസം, സമുദായചിത്രീകരണം മുതലായവകൊണ്ടു് പരിപുഷ്ടമായിട്ടുള്ള പ്രസ്തുതകൃതി നമ്പ്യാരുടെ മററുകൃതികളെപ്പോലെതന്നെ പ്രാധാന്യം അർഹിക്കുന്നു എന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു.



# ത്രിപുരദഹനം

## പറയൻതുള്ളൽ

ഒന്നാംഖണ്ഡം

പ്രണതവത്സലൻ ദേവൻ പ്രണവപാവനാകാരൻ
പ്രണയപേശലൻ ലോകപ്രണയദായകൻ വീരൻ
ത്രിണയനാത്മജൻ ധീരൻ ‖ഫണിദ്രുതാരിനാഗ്ഘാതൻ
ഗണനാതീതമാമോരോ ഗുണങ്ങൾക്കൊരാശ്രയമായവൻ
ഗണപതി ഭഗവാൻ മേ തുണയായി വരികേണം,
ക്ഷണനേരമിളയ്ക്കാതെ വണങ്ങുന്നവർക്കിടവോടെ
അണതാതകന്നിനികൊണ്ടു തണുപ്പിച്ചീടണമെന്നെ.
വണങ്ങുന്ന ജനങ്ങളിലിണങ്ങും ദേവതമാരും,
മണമുള്ള മലർതന്നിലണയും വണ്ടുകൾപോലെ,
പിണങ്ങുന്ന ജനങ്ങൾക്കു തുണചെയ്‌വാനാരുമില്ലാ;
തണലില്ലാത്ത വൃക്ഷത്തെ ഗ്ഗണിക്കുമോ പഥികന്മാർ?
ഗുണമില്ലാത്തവരെക്കൊണ്ടിണക്കംകൊണ്ടു ഫലമില്ലാ;
പണമില്ലാത്തവൻ വേണ്ടാ ഗണികമാർക്കൊരുനാളും
രണശീലന്മാരെ വേണ്ടാ തനിച്ചുമന്നവന്മാർക്കു
പ്രാണികൾക്കു മനസ്സായിൽ പ്രീണനങ്ങൾ വരുത്തുന്ന
വാണീമദ്ഗിരിവിലാസങ്ങൾ വേണമെങ്കിൽ ബുധന്മാരെ
ഉത്തരക്ഷണം നിനയ്ക്കാതെ കാണിനേരമിളയ്ക്കാതെ
* ഏണശാബമിഴിയാളാം വാണിതന്റെ ചരണാന്തേ,

---

‖ ഉണ്ണിയൂട്ടായ ത്രിപുരദഹനക്കുറിയവൻ
* ഏണശാബത്തിന്റെ മിഴിപോലെയുള്ള മിഴിയോടുകൂടിയവൾ (സ്ത്രീ) ഇവിടെ സരസ്വതി;
ഏണശാബം = മാൻകുട്ടി

പാണിരണ്ടും കൂപ്പിക്കെല്ലാത്താണുവീണാവന്ദനങ്ങളെന്നും.
വാണിതന്റെ കൃപയാലി ക്ഷോണിചക്രം ജയിച്ചീടാം
ക്ഷീണമാവതൊരുനേരം കാണുകില്ലെന്നറിഞ്ഞാലും
വാണിമാതാവിനെത്താണുവണങ്ങുവാൻ മടിക്കുന്ന
പ്രാണികൾക്കു സമസ്തം നാണക്കേടു ഭവിച്ചീടും
കോണിലെങ്ങാനൊരേടത്തു തൂണുപോലെയിരിക്കാതെ
വാണികൊണ്ടു ഫലിപ്പിച്ചീടേണമെല്ലാ ജനങ്ങളും;
നാണിയത്തിന്നിതുതന്നെ വേണ്ടതെന്നു മതിയാവൂ.
ദോഷനായ ഞാനിപ്പോൾ ഭാഷതന്നെ ചമയ്ക്കുന്നു,
ശേഷമുള്ള ജനങ്ങൾക്കു ഭാഷണത്തിനായിട്ടും
ഏഷണിക്കാരിതുകൊണ്ടു ദൂഷണങ്ങൾ പറഞ്ഞാലും,
ശേഷശായീകൃപയാലെ ഭൂഷണമായ് വരുമത്രേ.

അമ്പലപ്പുഴമേവുമംബുജലോചനൻ കരുണാകരൻ
ഇമ്പമോടടിയന്റെ മാനസകമ്പമൊക്കെയകറ്റണം.
വൻപനായ കിരീടിതന്നുടെ തേരിലേറിനടന്നവൻ
വൻപടക്കൂട്ടിടക്കൂടിയൊരാരു സൂതരുപോലെ തെളിച്ചവൻ*
കമ്പിടുന്ന നമുക്കു വാക്കിനു ജൃംഭണങ്ങൾ വരുത്തണം.
ചെമ്പകശ്ശേരി നാടുവാണരുളീടുമെന്നുടെ തമ്പുരാൻ
ചമ്പകാവലി കോമളാകൃതിയായ ദേവനാരായണൻ
സാമ്പ്രതം തുണയായ് വരേണമെനിക്കനല്പകുലഭൂഷണൻ
സകലഗുണഗണനിലയനാകിയ ഭൂതനാഥനാമയൻ
തകഴിയിൽക്കുടികൊള്ളുമീശ്വരനടിയനാശ്രയമെപ്പൊഴും;
വികടരിപുഭടപടലമുടനൊരു വെട്ടിനൊടുക്കുവാൻ
പ്രകടപടുബലമുടയ ഹരിഹരതനയനിന്നു തുണയ്ക്കണം.

* കിരീടിക്ക് (അർജ്ജുനന്) സാരഥ്യം വഹിച്ചവൻ: (ശ്രീകൃഷ്ണൻ.) കുരുപാണ്ഡവമഹായുദ്ധത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനന്റെ തേർ തെളിച്ചകഥ പ്രസിദ്ധം.

ചണ്ഡീശൻകടാക്ഷങ്ങളവനിലും പതിച്ചീടും.
ഒട്ടേറെയറിവുള്ള പട്ടേരി പറഞ്ഞാലും
പട്ടാങ്ങിന്നൊന്നതില്ലെന്നാൽ നിരൂപിക്കുന്ന നരന്മാരും.
കാവ്യങ്ങളും പുരാണങ്ങളും നാടകങ്ങളിവയെല്ലാം
ദ്രവ്യം കിട്ടുമെന്നാകിൽ പഠിക്കുന്നു ചിലരിപ്പോൾ
ദ്രവ്യത്തിങ്കലല്ലാതെയൊരുനേരം മനസ്സില്ലാ
ദ്രവ്യമാർത്തുപിന്നെ മതിയെന്നും വരുന്നില്ല.
ശാസ്ത്രങ്ങളും പലവട്ടം പഠിച്ചാലും നടിച്ചാലും
ശാസ്ത്രിയെന്നുള്ള നാമം ലഭിപ്പാനെളുതല്ല.
ശാസ്ത്രികളും പലരെയും പറഞ്ഞങ്ങു ജയിച്ചെങ്കിൽ
ശാസ്ത്രിശാസ്ത്രിയെന്നെല്ലാജനങ്ങളുമുരചെയ്യും.
വേദാന്തപ്പൊരുളെല്ലാമറിയുന്ന ബുധന്മാരി-
ങ്ങേതാനും ചിലരുണ്ടാം പലർക്കും സംശയമതിൽ.
വാദത്തിന്നൊരു വെട്ടുമതിയല്ലെങ്കിലും നല്ല
വേദത്തിൻവെളിവുണ്ടാമതുകൊണ്ടറിഞ്ഞാലും
മോക്ഷമെന്നുപറയുന്ന സാധനത്തെ ലഭിക്കേണം.
ദുഷ്കർമ്മങ്ങളെയെല്ലാം ത്യജിക്കേണം സുഖിക്കേണം.
സാക്ഷരന്മാർമരിക്കുമ്പോൾ രാക്ഷസന്മാരെന്നു തീരും
പക്ഷപാതമല്ലപിന്നെ അക്ഷരവിദ്യയിൽവേണം.
ദൂരെനിൽക്കും പറയാ! നീ സാരമെല്ലാം പറയാമോ?
ധാരണയ്ക്കു കുറവില്ലാതൊരുന്നതന്മാരുടെമുമ്പിൽ
ആരണന്മാരുപറയുന്ന ഗ്രന്ഥമാത്രം കേട്ടുവേണം,
ഭാരതീതൻവിലാസങ്ങളൊക്കെയും ഭേദമില്ലാ.
പാരിടത്തിൽ നിരൂപിച്ചാൽ, നേരുതന്നെയുരചെയ്യാം.
സാരബോധം കലികാലേ നീചജാതിക്കുമത്രെ.
കലകാലൻ ഭഗവാന്റെ ചരിതങ്ങളുരചെയ്‌വാൻ
ഉള്ളതാമെന്നൊരുഭാവമിളിയതിന്നൊരുതാരം
കാളതന്റെ തോളിലേറിക്കളിക്കും പാർവ്വതീകാന്തൻ

ഭുവനങ്ങൾ മൂന്നുവേണം വെണ്മതെല്ലുമതിൽ വേണം
ഭുവനം മൂന്നിലുംതന്നെ നടക്കേണമതുംപിന്നെ
ഭുവനവാസികളെല്ലാമതു കണ്ടാൽ നടുങ്ങേണം,
ഭവനായ ഭഗവാങ്കൽ ഭക്തിഞങ്ങൾക്കുറയ്ക്കേണം.
ആയിരം വത്സരം ഞങ്ങൾ വേർപിരിഞ്ഞു നടന്നീടും
ആയതങ്ങു കഴിയുമ്പോൾകൂടിയെന്നുമൊരു ദിക്കിൽ,
മുപ്പതു നാഴികകൊണ്ടങ്ങു കൂറിട്ടുകൊണ്ടെന്നാൽ
അല്പകാലമൊരുദിക്കിൽ കൂടിവാഴും മൂന്നുപേരും
അപ്പോഴൊരസ്ത്രംകൊണ്ടൊരുത്തൻ മൂന്നുപേരെയും
ഒപ്പമായി വധിച്ചെന്നാലന്തമാകാൻമടിയില്ല.
പിന്നെയും വേർപെട്ടങ്ങളായിരം വത്സരക്കാലം
പിന്നെയുംകൂടുമപ്പൊഴും വരംകൊണ്ടുവരത്തേണം.
ആരെങ്കിൽവരമിന്നു വിരവോടിങ്ങുതന്നാലും
അല്ലെങ്കിലിളകാതെ ഞെളിഞ്ഞു നടന്നാലും.
വല്ലാതെവരമിതെന്നുള്ളിലൂക്കത്തതേണം"
എന്നെല്ലാമവരുടെ വാക്കുകേട്ടു വിരിഞ്ചനും,
ഒന്നിച്ചുവന്നവരെ നോക്കി മെല്ലെച്ചിരിച്ചുകൊ-
ണ്ടെന്നിച്ചു കോപമുള്ളിലടക്കി നിന്നരുൾചെയ്തു.
"തന്നോഷ്ഠൊന്നികളെ നിങ്ങളുടെ അഭിപ്രായം;
ആശാരിപ്പണിക്കനാമ്മയനവനെത്തീട്ടു-
ങ്ങാശയ്ക്കൊത്തപോലെപുരമ്മൂന്നു പണിയിപ്പിൻ.
നാശങ്ങളുണ്ടാകാത്ത പുരങ്ങളിലിരുന്നുകൊ-
ണ്ടാശാന്തങ്ങളിലെല്ലാം നടന്നാലും ഭവാന്മാരും.
നിങ്ങൾക്കു മനതാരിലുള്ളവണ്ണം ഭവിക്കട്ടെ!
നിങ്ങൾക്കു ത്രിപുരന്മാരെന്നുപേരും ഭവിക്കട്ടെ."
ഇങ്ങനെ വരംനൽകി, സുരന്മാരും വിരിഞ്ചനും
തിങ്ങിനമുദമോടുഗമിച്ചുതാൻപുരംനോക്കി.
താരകനാമസുരന്റെ മക്കളായ ത്രിപുരന്മാർ

സാരമായശിവഭക്തി മുഴുത്ത മാനസന്മാരിൽ
ചാരുവായ ജടഭാരം ധരിച്ചു ഇന്ദുവുംചൂടി
ചാരമെല്ലാമണിഞ്ഞൊട്ടു മുടിയോളം പൂശിനന്നായ്,
ചേതമറ്റു പുലിത്തോലുമുടുത്തു കൌതുകത്തോടെ,
ത്രിരുദ്രാക്ഷജാലങ്ങളണിഞ്ഞു കണ്ഠദേശത്തിൽ,
സന്തോഷമോടെ ശിവലിംഗം ധരിച്ചു മാറിടംതന്നിൽ;
ഹരന്റെ തിരുനാമം ജപിച്ചു ദൈത്യശ്രേഷ്ഠരെ.
തരുണേന്ദുകലാധര! പാഹിവിഭോ!
കരുണാവരുണാലയ! പാഹിവിഭോ!
ഹരശങ്കര! ശങ്കര! പാഹിവിഭോ!
ഗിരിജാപ്രിയവല്ലഭ! പാഹിവിഭോ!
സിതഭൂതിവിഭൂഷണ! പാഹിവിഭോ!
ശിതികണ്ഠമഹേശ്വര! പാഹിവിഭോ!
കൃതകാലവിനാശന! പാഹിവിഭോ!
ജിതമാര! ജടാധര! പാഹിവിഭോ!
വരപന്നഗഭൂഷണ! പാഹിവിഭോ!
നരകിന്നരസേവിത! പാഹിവിഭോ!
ഭുവനാധിപ! കാമദ! പാഹിവിഭോ!
ഭവഭഞ്ജന! മഞ്ജുള! പാഹിവിഭോ!"

ഇപ്രകാരം തിരുനാമമുരചെയ്തുനടക്കുന്ന
ത്രിപുരന്മാർമയന്തന്നെ സ്മരിച്ചാദരവോടെ
ശില്പിമാരിൽമികവേറുംമയനാശുപോന്നുവന്നു
അപ്രമേയം മയൻതന്റെ കൗശലം മന്ദിരംതീർപ്പാൻ.
താരംവേണോവാളുവേണോവാച്ചിവേണോ ഉളിവേണോ
മരംവേണോനെല്ലുവേണോകല്ലുവേണോപണംവേണോ
തരംനോക്കിട്ടൊരത്തിൽ മഴുകൊണ്ടൊന്നുകൊത്തു-

[ബോധം

പുരന്താനെജനിപ്പീടുംതന്നിച്ച പർവ്വതംപോലെ.
"തമ്പുരാനേടിയനെപ്പിന്നെചെയ്യാനെന്തുമൂലം!
വമ്പിയന്നരവാന്മാരൊന്നതുളിച്ചെയ്യുകകൾക്കേണം
കല്പനകൾക്കുപ്രതിക്കുന്നതും ഭേദ്യമില്ലടിയന്."
ഈ പ്രകാരമുണർത്തിച്ചൂന്നസുരശാരിയുമപ്പോൾ
എന്നതുംകേട്ടൊരുനേരം താരകാക്ഷനരുൾചെയ്തു.
"ഇന്നുതന്നെ ഭവനങ്ങൾ മൂന്നപേക്കിച്ചമച്ചീടും
പൊന്നുകൊണ്ടുംവെള്ളികൊണ്ടുമിരിമ്പുകൊണ്ടുമോരോ
ന്നും
ഉന്നതമായിരിക്കേണം വിസ്തൃതമായിരിക്കേണം
പിന്നെവേണ്ടുന്നവസ്തുക്കളതിൽതന്നെ ജനിക്കേണം
നന്ദനമെന്നൊന്നതുപോലെ കേളിനിളപ്പമാക്കേണം"
വെണ്മയേറും വചനങ്ങൾകേട്ടനേരം മയനാനും
വെണ്മഴുകൊണ്ടവൻ മൂന്നുകൊത്തിനാൻ ഭൂതലത്തിൽ
വെണ്മണിമാളികയോടൊന്നം ഗോപുരവാപീതടങ്ങളും
ഗോപുരമിയോടെപുരമൂന്നും വിളങ്ങിക്കാണായിവന്നു.
മാടവുംമണിമാടവും പതിനെട്ടുകെട്ടുനിരക്കവേ
നാടശാലകൾ ഫാടകാലയമോട്ടുകൂടെ ഗൃഹങ്ങളും
ഘോടകാലയജാലവുംപലപേടകാലയകോടിയും
ചേടികാലയജാലപീഠികവാടതോടുനാഴിമഠം
കങ്കമാലയമങ്കണങ്ങളുമങ്ങുവെൺകളിമാടവും
ശങ്കരാലയസംഘവും പലമങ്കമാരുടെവീടുകൾ
കോട്ടമാളികചെട്ടിപട്ടണമെട്ടുകെട്ടുകൾതട്ടുകൾ
മാട്ടുകൂട്ടുകളാട്ടുകൂട്ടുകളാനകുതിര മേലായം
ചണ്ഡികാമണിമണ്ഡപം ശശിഖണ്ഡശേഖരമണ്ഡപം
മണ്ഡനാലയമണ്ഡപങ്ങളുമെണ്ണമില്ലതു നിർണ്ണയം
ചെമ്പകങ്ങളിരിമ്പകങ്ങൾ കരിമ്പുരംകെരിമ്പന

ചന്ദ്രബിംബമെടുത്തെനിക്കൊരു ചാണയാക്കിയരക്കണം
സാന്ദ്രശീതളകോമളം പനിനീരുമഞ്ഞതിലെപ്പൊഴും
താരകാവലികൊണ്ടെനിക്കൊരു താരമാലചമയ്ക്കണം
താരകാക്ഷനടങ്ങുകില്ലിനി നിനച്ചതൊന്നു വരുത്തണം
ഉരഗപതികളമരപതികളുമനിശമെന്നെ വണങ്ങണം
പരിചിലവരുടെ ധനവുമനവധി ജനവുമനവധി തരണം
ജംഭശാസനനാം തനിച്ചുനിലിമ്പവൃന്ദമശേഷവും
ഡംഭുകാട്ടിയൊളിഞ്ഞിരിപ്പതു മിന്നെനിക്കിഹ കാണണം
രംഭമേനകചിത്രലേഖയുമുർവ്വശി വന്നു വണങ്ങണം
ശംഭുദേവപദാംബുജദ്വയമെനിക്കവലംബനം.

വീരനായ താരകാക്ഷനിതൊക്കെയോർത്തുരചെയ്തു
പൊന്നുപുരത്തിലകംപുക്കപ്പോളിരിപ്പിടമേറി
അങ്ങുമിങ്ങും നടക്കുന്നോരസുരന്മാരുടനേരം
തങ്ങടെതങ്ങടെ പടയോടെവന്നുവന്നു നിറയുന്നു.
ഒറ്റവാളും പരിചയും പത്തിവാളും കോപ്പുവാളും
മറ്റുമുള്ള കടുത്തിലവേല്ചക്രം ഭിണ്ഡിപാലം,
ഉറ്റമായ പരിഘങ്ങൾ തോക്കുവില്ലും പരിചയും
കറ്റുവെല്പം ശരങ്ങളും കുന്തവും ചന്തമോടെല്ലാം,
അറ്റമില്ലാത്തായുധങ്ങൾ കരങ്ങളിലെടുത്തുംകൊ-
ണ്ടുറ്റവരാമസുരന്മാർ വന്നു ചുറ്റും നിറയുന്നു.
മുറ്റുമോരോ പദാർത്ഥങ്ങൾ കാഴ്ച വെച്ചു വണങ്ങുന്നു
ചുറ്റുമെല്ലാം നിറഞ്ഞങ്ങു തിങ്ങിനിൽക്കുന്നു ഭൃത്യന്മാർ-
ഉള്ളിൽപേടിയുംതേടി ചില മന്ത്രിപ്രവരന്മാർ
പള്ളിത്തേവിമേലേറിത്തിരുമുമ്പിൽചെന്നുമെല്ലെ,
പള്ളിക്കട്ടിലിൻതാഴെ നിന്നു മൂക്കിൽ വിരൽ വെച്ചും
തള്ളിക്കൊണ്ടു കാര്യങ്ങളുണർത്തിച്ചു വസിക്കുന്നു.
ചൊല്ലുന്നു നൃപതിക്കു തെല്ലന്നു സചിവന്മാർ,

പൎവ്വതാരികൊരുകൂട്ടം ഗൎവ്വപാരമനേകമമ്പിൽ
സൎവ്വപൂൎവ്വന്മാരൊടുകൂടി സൎവ്വകാലമെതിൎക്കുന്നു
ദുൎവ്വിചാരപ്പെരുമാളിന്നവിതന്നിൽ പതിക്കേണം.
പണ്ടുപണ്ടേഇവൎക്കെല്ലാമിങ്ങനെതന്നെയൊണ്ടുനന്നായ്
ചെണ്ടകൊട്ടിക്കണമെന്നുണ്ടുള്ളിലോരോമനോരാജ്യം.
കണ്ടുകൊള്ളുമിനിരണ്ടുദിവസത്തിനകമെല്ലാം.
കണ്ടവേണ്ടാസനമെചൊല്ലാലിണ്ടലുണ്ടാംവിരവോടെ
വേണ്ടവേണ്ടാഎന്നുവച്ചിട്ടൊക്കെയുംഞാൻ ക്ഷമിക്കുന്നു,
വേണ്ടതെന്തെന്നറിയാഞ്ഞിട്ടല്ല മന്ത്രിശേഖരന്മാരെ.
അച്ഛനുള്ളന്നിവരടപിച്ചതുമേലച്ചില്ല.
പൂച്ചയെക്കണ്ടെലിപോലെ വിറച്ചുംകൊണ്ടുതന്നെല്ലാം.
അച്ഛനെയുമിവർതന്നെതച്ചുകൊല്ലിച്ചതും പിന്നെ
അച്യുതനുനിനയ്ക്കുമ്പോളുച്ചകോപം ജ്വലിക്കുന്നു.

പങ്കജബാണനെപ്പണ്ടുശങ്കരൻകനൽക്കണ്ണിൽ
ശങ്കകൂടാതെചാടിച്ചാർ ഹുങ്കൃതിക്കാർപലർകൂടി
സന്ന്യസിച്ചുഭഗവാനെക്കൊണ്ടുവേളികഴിപ്പിച്ചു;
മുന്നിലെക്കൈതവംപാരംകണ്ടതുംകേട്ടതുമില്ല.

എന്നുവേണ്ടശചീകാന്തനൊത്തവണ്ണംകാര്യമെല്ലാം,
അന്നുവെട്ടംവാൎക്കുമെന്നൊട്ടിട്ടിരിക്കുന്നുലോകരെല്ലാം
ഉരഗങ്ങൾക്കധിപനായ വാസുകിയെക്കയറാക്കി,
മന്ദരപൎവ്വതത്തെയും മത്തുമാക്കീട്ടന്നൊരുന്നാൾ,
പാൽക്കടലിൻ നടുവിലിട്ടാക്കമ്മൊടെവെയിച്ചപ്പോൾ
വെക്കമോരോ പദാൎത്ഥങ്ങളതിങ്കൽനിന്നുത്ഭവിച്ചു.

കല്പവൃക്ഷങ്ങളുണ്ടായി,നല്ലപെണ്ണുങ്ങളുണ്ടായി,
ശില്പമോടെനാലുകൊമ്പുള്ളാനയും വന്നാശുപൊങ്ങി,
അത്ഭുതയാം സുരഭിയും, ലക്ഷ്മിയും, ചന്ദ്രനും,പിന്നെ

തൽപ്രതാപംകൊണ്ടു ദേവകൾക്കപ്രിയങ്ങൾ ചെയ്‌വിച്ചാലും
അപ്രമാദിതരകാമന്മാർക്കു പ്രകമ്പമൊരിമ്പില്ല.
പൊന്മതിലിലിരിക്കുന്നതൊന്നുമെന്റെ ദേഹമോർത്താൽ
ഉമ്പർകോന്റെ നാട്ടുപാടെ മുടിപ്പാനും തുടങ്ങുന്നു.
താവിയായ കമലാക്ഷൻ വെള്ളിഗേഹേ വസിച്ചുകൊ-
ണ്ടിമ്പമോടെ ഭൂമിതന്നിൽ പലനാശം വരുത്തുന്നു.
ഇരിമ്പുമതിലെ വിദ്യുന്മാലിതാനും പാലകനായി
തിമ്പം പേടികൂടാതെയും പാതാളലോകത്ത
പൊന്നമ്പന്മാരെയെല്ലാമൊന്നുപെട്ടുകരംകൊണ്ട്
കരിയിൻതണ്ടെന്നപോലെ പിടിച്ചുകെട്ടിഴി-
[യേണം”

ഇത്തരമങ്ങരുൾ ചെയ്തുടനവ
സത്വരമന്നാതിനഗ്രേ നൃപനൊന്നൊടും
ഒത്തുതകളത്രമിത്ര പുറപ്പെട്ടു
സത്വരമങ്ങു വിളിച്ചുപറഞ്ഞുട
ചെണ്ട, പെരുമ്പറ, കാളം, കറ്റുരി
പണവവും, പലപാണിത്താളങ്ങളും,
പപ്പം, തകിലും, കുഴല്, മദ്ദളങ്ങളും,
അപ്പടഹങ്ങളനേകഘടങ്ങളും,
മംഗളവാദ്യങ്ങളും, ശംഖം, മൃദംഗവും,
ചേങ്ങില, നല്ലനവതരപ്രയോഗവും,
ഝർഝരവാദ്യങ്ങളും, ഝല്ലരി, വല്ലകി,
നിസ്വരഘോഷം കുറയ്ക്കുന്നുടുക്കി
ഡിണ്ഡിമ, മെന്നിവവാദ്യഘോഷങ്ങളാ-
ലണ്ഡകടാഹം മുഴക്കിപ്പുതുക്കവെ
മുമ്പിലകമ്പടികൂടി നടക്കുന്ന
വമ്പുപെരുത്തൊരാനപ്പടകളും,
അമ്പത്തുവെള്ളക്കുതിരപ്പടകളും,

മാനമൊക്കെനിറഞ്ഞുറഞ്ഞിടതിങ്ങിവിങ്ങിനപൊടി
കളും
മാനമൊട്ടുമറപ്പിടിച്ചുനിവർന്നുനിന്നിനകൂടകളും
മാനവാരിപൊഴിഞ്ഞിഴിഞ്ഞുവഴിഞ്ഞവാരണഘടകളും
മാനവാരിജയംനിനച്ചുമനംമെലിച്ചൊരുനാകളും
ചട്ടതൊപ്പികളിട്ടുകെട്ടിയുടൻ ധരിച്ചൊരു തടികളും
പൊട്ടിവിണ്ടപൊടിഞ്ഞുപൊങ്ങിനശൃംഗങ്ങളെ
(പൊടികളും
വട്ടമിട്ടുതുടർന്നുകൊട്ടുകളൊട്ടിടയ്ക്കിടവെടികളും
തൊട്ടുതൊട്ടുതടഞ്ഞിടഞ്ഞുനിരന്നുനിന്നൊരുകൊടികളും
താരകാക്ഷപുരങ്ങളെല്ലാമെന്നതുമല്ലാതെ
ഘോരകർമ്മമനേകമങ്ങുളവാക്കിയന്തവരായവരെ
പാരമുള്ളിലറിഞ്ഞുപേടികലർന്നുദേവകളേവരും
ഉമ്പർകോനെ തമ്പുരാനെയറിഞ്ഞുനമ്മുടെരാജ്യം
വമ്പരായുള്ളസുരന്മാർവന്നുകൂടിപിടിച്ചിട്ടും
പൊന്നുപുരക്കാരനെക്കണ്ടുഭയപ്പെട്ടഞങ്ങളെല്ലാം
തുമ്പിപോലെപറന്നോരോകോണിലെല്ലാമൊളിക്കുന്നു
ദുഷ്ടർവന്നുനിറക്കുന്നുകഷ്ടമോരോന്നുരയ്ക്കുന്നു
പുഷ്ടിയെല്ലാംകെറയ്ക്കുന്നു ശിഷ്ടരെയുംതടുക്കുന്നു.
നാഗമോരോന്നരയ്ക്കുന്നുദിക്കെല്ലാംവിറയ്ക്കുന്നു
രോമമെല്ലാം ഓരോന്നായ് വിറവിറ വിറയ്ക്കുന്നു
നന്ദനത്തിൽകടക്കുന്നു ചന്ദനങ്ങളൊടിയ്ക്കുന്നു.
മന്ദിരങ്ങൾ പൊടിക്കുന്നുകന്ദരങ്ങളുടയ്ക്കുന്നു
കളിത്തട്ടിൽകരയേറിതെളിഞ്ഞങ്ങുവസിക്കുന്നു.
കളിക്കുംകാമിനിമാരോടൊളിച്ചുകൊണ്ടടുക്കുന്നു.
അളിഗംഗാതടത്തിൽവിഭ്രമിച്ചുനടക്കുന്നു

ഹാസമോടെദാനവന്മാർനിറഞ്ഞുമന്ദിരംതോറും
ദാസിമാരെപ്പിടിപെട്ടുതാഡനംകൂട്ടിയാരപ്പോൾ
എങ്ങുപോയിശചീദേവി? മേനകേനീയെങ്ങുപോയി?
നിങ്ങളൊന്നുംകുഴങ്ങേണ്ടായിങ്ങുപോരിൻമടിയാതെ.
ഞങ്ങടെതമ്പുരാനാകുംതാരകാക്ഷനവർകളെ പുഷ്ടി
ന്നിങ്ങളൊത്തവുംപൊട്ടുംമംഗിയിൽകാണണമെന്നു്
പൂർവ്വദേവാധിപന്മാരാമിജ്ജനത്തോടിടപെട്ടാൽ
സർവ്വസൗഖ്യങ്ങളുംപൊന്നുമേറ്റുചേലേവിച്ചീടും.
ഉർവ്വശിഗർവ്വുകാട്ടാതെനിർവ്വാദംസുഖിച്ചാലും
സർവ്വാമർത്ത്യലോകങ്ങൾക്കാധിപത്യംപ്രഭുക്കൾക്കു്
ഇത്തരമങ്ങോരോക്രൂരദാനവന്മാരുദ്യോഗം
ഉത്തരം ചൊല്ലുവാനാർക്കും വിരുതില്ലാതായിവന്നു,
വൃത്രഹന്താവപ്പോൾ ക്രുദ്ധനായിപ്പുറപ്പെട്ടു.
യുദ്ധസന്നാഹവുംകൂട്ടിപ്പടക്കോപ്പുംകൂട്ടിയാത്ര
സിദ്ധവിദ്യാധരന്മാരുംകിന്നരന്മാർചാരണന്മാർ
സാദ്ധ്യവൃന്ദംയക്ഷവൃന്ദംദിക്പാലനായകന്മാരും
തത്രക്ലിപ്തമിട്ടുകൊണ്ടുദേവസംഘം പുറപ്പെട്ടു.
ബലകോലാഹലംചെന്നുവിളിച്ചുദാനവന്മാരെ
കുലപ്പാഴരേയോർക്കുമ്പോൾക്ഷുദ്രകില്ലെന്നറിഞ്ഞാലും
ഗ്രാമ്യത്തിലുള്ളവരെക്കൂട്ടണംസംസർഗ്ഗം തന്നെ.
നിങ്ങളുമെങ്ങളുംകൂടിപ്പടയ്ക്കിറങ്ങുമ്പോൾ
തങ്ങളിലുള്ളഭേദങ്ങൾപലർക്കുംബോധിക്കുമല്ലോ.
ഇത്തരമോരോവീരവാദംപറഞ്ഞുകൊണ്ടുനേരം
ബലകോപംസുരന്മാരുമസുരപുംഗവന്മാരും
യുദ്ധഘോഷമെതിർത്താരത്യുഗ്രഘോരമാംവണ്ണം
തത്രവന്നനാരദനുംകണ്ടുകണ്ടുരസിക്കുന്നു.
പടകളിരുപുറമായ്ക്കൂടിപ്പടവെട്ടുമ്പോൾഘോഷമോടി

ശാരികാമൊഴികളും ചാരുവാംവിലാസവും
സാരസ്യങ്ങളുംമേളിച്ചോരോകേളിയുമാടി
വീര്യസാമർത്ഥ്യവുംകിട്ടിയിരുന്നുവാണിതുകാലം.

പാരിടംമുടിപ്പാനായാരാഞ്ഞുനടക്കുന്ന
ഘോരനാംകമലാക്ഷൻക്രൂരകൃത്യങ്ങളിനിച്ചൊല്ലാം.
വെള്ളിക്കോട്ടയിൽവാഴും കമലാക്ഷനവനിയി-
ലുള്ളമാനുഷരുടെനാടുകളുംവീടുകളും
കൊള്ളിവെച്ചെരിക്കുന്നുനീളെസഞ്ചരിക്കുന്നു
ഉള്ളതിൽനിറഞ്ഞേററം കൊള്ളാതെവഴിയുന്നു
കള്ളുകൊണ്ടൊരിക്കലുമൊരുള്ളലുമില്ല.
കള്ളന്മാരെയുംകൂട്ടും ദുഷ്ടന്മാരവർപിന്നെ
കള്ളിനാംകറുപ്പിനാം തിന്നതുടങ്ങുന്നു
മള്ളുറെനടിക്കുന്നുമുള്ളുറപ്പറയുന്നു
കള്ളുറക്കടിക്കുന്നു പിള്ളരെപ്പിടിക്കുന്നു.
തല്ലന്മാരെപ്പോലെവില്ലുംബാണവും കുന്തം
എല്ലാംകൊണ്ടുകൂറ്റുള്ള പല്ലുംഘോരമാംദൃഷ്ടി
തെല്ലുംകൈകളിലേതാകില്ലുംകണ്ടുപേടിച്ചു
കൊല്ലുംനമ്മളെ വന്നതല്ലും നമ്മുടെയെല്ലാ
മെല്ലാംതച്ചുപൊട്ടിക്കും തെല്ലും സംശയമില്ല.
നെല്ലുംപൊന്നുവും പിന്നെച്ചെല്ലുംപെട്ടകന്നെല്ലാ
മില്ലുംഗേഹങ്ങളിവയെല്ലാമങ്ങുപേക്ഷിച്ചു
മെല്ലെഗാത്രവുംകൊണ്ടു വല്ലടിക്കിനാംപോകെ
ന്നെല്ലാമാനുഷന്മാരും മൊഴിയാവതിചെയ്തു.
വായെല്ലാംപിളർന്നുകൊണ്ടസുരന്മാരടുക്കുമ്പോൾ
നായന്മാർതെരുതെരെപ്പായുന്നുപലർകൂടി.
പായുംകെട്ടിലുംവീടും പോരയെന്നാകിലുംതന്റെ
കായംപോരുമെന്നല്ലൊ നായന്മാർനിനയ്ക്കുന്നു.

ഓരോരോ വാക്കുകൾ തമ്മിൽ പ്രാകൃതമായുരചെയ്തു
ഇത്തരം വാക്കുകൾ തമ്മിലുരചെയ്യുന്നേരം.

*  *  *  *  *  *  *

പ്രാകൃതം പറയുന്നക്കൂട്ടമനേകമിങ്ങിനെ വന്നഥ
ലോകവാസിജനത്തിനത്തൽ വരുത്തിനോരവരെത്രയും
നാട്ടിലും മലമൂട്ടിലും ചിലവലിയമലയുടെ ഗുഹയിലും
തോട്ടിലും പലകോട്ടിലും ചിലപുഴകളൊഴുകിനകുഴി-
യിലും
ചെന്നൊളിച്ചുവിറച്ചു മനുജരൊളിച്ചുകൊണ്ടുവസിക്കയും
വന്നമാനവരെന്നു കേട്ടനവിടെനിന്നു തിരിക്കയും
നിന്നുകൊണ്ടസുരേന്ദ്രരുടെ വൃത്തികൊണ്ടു ദുഷിക്കയും
എന്നുവേണ്ട മഹീതലങ്ങളിലമ്മളിശ്ശിവശിവ ചൊൽവ-
തോ!
താരകാക്ഷസഹോദരൻ കമലാക്ഷനെന്നമഹാസുരൻ
ഘോരമാം പടയോടു കൂടി മദിച്ചുകൊണ്ടു നടക്കയും
പാരിലുള്ള പുരങ്ങളും നഗരങ്ങളും വിഭവങ്ങളും
സാരമായവയൊന്നടിച്ചുവശം തടാകവുമിവകളും
സർവ്വമാത്തുനശിക്കുമാറു ചതിച്ചുകൊണ്ടു മുടിക്കയും
സർവ്വസാധുജനങ്ങളെപ്പിടിപെട്ടുകൊണ്ടു തിരിക്കയും
സർവ്വസുന്ദരിമാർ വിളങ്ങിന വീടുതേടിനടക്കയും
സ്വർണ്ണസാരവളക്കടകം പിരിവളതാലിമാല പറിക്കയും
അവനിപതികടെ ഭവനമഖിലവുമവനവനവരെക്കൂട്ടവും
തവിടുപൊടിയുമവിടെയും പുനരവനരഹിതമാക്കിയും
കനികളുമതിഹ മുനികളുമതിഹ ധനികളുമതിഹ ഗ-
ണികളും
യതികളുമതിഹ പതികളുമതിഹ സതികളുമതിഹ ഭൃതി-
കളും

തിടുക്കംവന്നുടുക്കവെപോൎക്കിടുക്കൻനമ്മുടെചോട്ടൻ
പൊടുക്കെന്നുപുറപ്പെട്ടുഞെടുക്കമുള്ളകംപുക്കു
കിടച്ചില്ലാമവനിപ്പോളടുപ്പിലെന്നതുംകേട്ടു
ഇത്തരമങ്ങൊരുത്തികളിലെത്തിയ മാന്യരെല്ലാം
അത്തലാൎന്നുരയ്ക്കുന്നു ചിത്രമെന്നേ പറയാവൂ!
കൂട്ടമോടെമനുജന്മാർ കെട്ടുകെട്ടിപ്പുറപ്പെട്ടു.

കുട്ടികളെപ്പിരിച്ചൊരുകുട്ടകത്തിനകത്താക്കി
കെട്ടുകൊണ്ടുപൊതിഞ്ഞൊരു പട്ടരച്ചൻ പുറപ്പെട്ടു
പട്ടരച്ചും തനിയ്ക്കുള്ള കെട്ടിലെന്തെന്നുരയ്ക്കുമ്പോൾ
“കെട്ടിലെന്താ കച്ചുകിട്ടു എന്തുകുന്നാമലയാളി?
കിട്ടുവതാം നാശമായ കെട്ടുപോച്ചേ എന്നശേഷ്ടായ്”!
ശത്രുപോനാലെന്നകാൎയ്യം ശൈത്രൂരം വഴിവ്വനേൻ.
വയസൻപട്ടരൊന്നാൽ ചൊൎയ്യമെന്നുനറിയാമൽ
ഇടയിൽവന്തകപ്പട്ടേൻ ഗൃഹചാരങ്കളിനാലെ
കട്ടുവാനാട്ടിലെപോനാൽ കട്ടവായും മെത്തമെത്ത
കടിയാമൽവിടുമോടാ ഏന്നെടാശൈയ്യറേൻ” എന്ന്
ഇങ്ങനെയങ്ങൊരുത്തികളിലൊരുഘോഷമുന്നേരം
എങ്ങിനെഞാനിവയെല്ലാമുള്ളവണ്ണംപറയേണ്ടു!
സോമവംശത്തിലുംപിന്നെ സൂൎയ്യവംശത്തിലുമുള്ള
ഭൂമിപാലന്മാരശേഷം പടയ്ക്കായിട്ടുപുറപ്പെട്ടു
കുന്തിരാജൻ കാശിരാജൻസിന്ധുരാജൻ സിംഹളേന്ദ്രൻ
മന്ത്രിവൎമ്മൻ വിഷ്ണുവൎമ്മൻ വിന്ധ്യപാലൻ വീരപാലൻ
അംഗരാജൻ വംഗരാജൻ മാഗധൻ ചേദിഭൂപാലൻ
ശൃംഗപാലൻ കലിംഗേശൻ ശൃംഗിവേരാധിപൻ പി-
[ന്നെ
ചോളരാജൻഗൌഡരാജൻ കേരളൻപാരസീകേന്ദ്രൻ
മാളവേന്ദ്രൻ ഹൈഹയേശൻ പിന്നെവീരപ്പനായ്ക്കന്മാർ

മന്നിലങ്ങുവാസിക്കുന്ന മന്നവന്മാർ പടകൂടി
ചെന്നണഞ്ഞുപിണങ്ങുന്നു വെള്ളിഗേഹക്കാരനോട്".
എന്തുനീയിങ്ങിനെചൊൽവാൻ കാരണമൊന്നരചെയ്യു
ക്ഷോണിപാലപ്രവരന്മാരസുരാധിപൻതന്റെ
വേണമെററു പടതോററു വില്ലുമററുതാണുമററു.
ശോണിതങ്ങളണിഞ്ഞങ്ങു ചത്തു ശേഷിച്ചവരെല്ലാം
നാണവുംകെട്ടോരുപോലെ താണുവീണുവണങ്ങിനാർ.
പ്രാണഹാനിവരുത്താതെ പോണമെന്നവർപിന്നെ
വേണമെല്ലാംകൊടുത്തോരോ കോണിലാമ്മാറൊളിച്ചു-
[ങ്ങു
വാണുകൊണ്ടൊരുകാലം ക്ഷീണമായതോടുകൂടെ
ഓണമില്ലാവിഷുവില്ലാ വേലയില്ലാവിളവില്ലാ
ഉത്സവമില്ലാവഴിപോലെ ഉത്സാഹമില്ലാനാട്ടിലെങ്ങും
എണ്ണിശോഭാക്ഷിമാർക്കന്നൊളിയും പ്രൌഢിയുമില്ലാ
വാണുകൂടെവസ്തുവൊന്നും വാണിഭവും നാസ്തിയായി
അന്തണർക്ക് ജപമില്ലായാഗമില്ലാഹോമമില്ലാ
ഹന്തകഷ്ടംതപസ്സില്ല സ്നാനപാനങ്ങളുമില്ലാ.
എന്തുപിന്നെക്കൂത്തുപാട്ടു പാഠകം നാടകങ്ങളും?
എന്തിനിതുപറയുന്നു വേണമെല്ലാമസ്തമിച്ചു.
സങ്കടം മന്നവന്മാർക്ക് ചൊൽകയെന്തു നരേന്ദ്രാ
മങ്കമാരൊട്ടന്നായിക്കണ്ടുവെങ്കിലസുരന്റെ
കിങ്കരന്മാർവന്നുകേറിപ്പിടിച്ചങ്ങുകൊണ്ടുപോകും.
കാര്യക്കാരന്മാരങ്ങുകാശുകിട്ടാൻവകയില്ലാ
നാരിയെവെച്ചിരിപ്പാനും വൈരിയെക്കൊണ്ടെളുതല്ലാ.
കാര്യസ്ഥന്മാർക്കുപിന്നെകായക്ലേശവുംവേണം
കോയിക്കലെഴുത്തെണ്ണംവായിക്കുന്നതുംപക്ഷെ.
ഇവ്വണ്ണംവന്നുകൂടിമരുവുന്നൊരുകാലം
കേവലമസുരന്റെ ദുഷ്ടകർമ്മം മുഴക്കയാൽ

നാട്ടിലെങ്ങുമൊരേടത്തും കോട്ടകളും വകയെല്ലാം
കോട്ടക്കാരനൊപ്പിച്ചു പൊറുപ്പിപ്പൂ എന്നവന്നു
പാട്ടനെല്ലങ്ങളക്കേണം മുപ്പറയുംകൊടുക്കേണം
വിട്ടോലകളും പാട്ടക്കാണവുംകൊടുക്കേണം
തങ്ങളിൽതങ്ങളിൽചെന്നു കാഴ്ചവച്ചുകണ്ടുകൊണ്ടാൽ
തങ്ങളെല്ലാംപൊറുപ്പിക്കാം ശ്രുലിദ്ധ്വേവരുംകിട്ടും.
സകലദിക്കുകളിലും കമലാക്ഷനൊന്നതുപോലെ
സകലഭൂതമെല്ലാം പാട്ടിലായെന്നതേവേണ്ടൂ
ഇതിനുമന്ത്രിക്കാരൻ വിദ്യുന്മാലിയുമപ്പോൾ
ഒരുമ്പെട്ടു പുറപ്പെട്ടു പാതാളമകംപുക്കു
ഉരഗപുംഗവന്മാരെജ്ജയിച്ചു കൊഴുവൊങ്ങി
പരമപൗരുഷത്തോടെസ്ഥാപിച്ചാനെന്നതേവേണ്ടൂ.



# ത്രിപുരദഹനം രണ്ടാംകളം

ത്രിപുരന്മാരുടെ ദുഷ്ടചരിതങ്ങൾ സഹിയാഞ്ഞു
ത്രിദശന്മാരൊട്ടുക്കെപ്പുറപ്പെട്ടു ദേവരാജൻ
വിരിഞ്ചനം സുരന്മാരും സിദ്ധവിദ്യാധരന്മാരും
അരംഭേൻ സുരസ്ത്രീകളുന്നാവണ്ണം ഖേചരന്മാർ
ഒരുമ്പെട്ടു വിരവോടെ പയസാംഭോനിധിതീരേ
നിരന്നങ്ങുമുകുന്ദനെ സ്തുതിചെയ്യുന്നകാലം

കമലലോചന! ജയഹരേ!
ഖലവിനാശന! ജയഹരേ!
ഘനമനോഹര! ജയഹരേ!
ങഞണലിപികജയഹരേ!
ചലിതകുണ്ഡലജയഹരേ!
ഛവിജിതരിപുകുലജയഹരേ!
ജലദവിഗ്രഹജയഹരേ!
ഝടിതിപാലയജയഹരേ!
[illegible]ജയഹരേ!
ടലനവിരഹിതജയഹരേ!
ഠനതഖഗധ്വജജയഹരേ!
ഡമരുരഗജയഹരേ!
ഢവരഗേചലജയഹരേ!
ണളിനസമമുഖജയഹരേ!
തരുണഗുണഗണജയഹരേ!
ഥതതിവിമഥനജയഹരേ!
ദനുജസുതഹരജയഹരേ!
ധരണിപാലകജയഹരേ!

ബന്ധമെന്തിഹ വന്നിരിപ്പതിനെന്തു ചൊതുനിനക്കെടോ!
ഗ്രന്ഥമെന്തു പുരാണമോ! അഥ കാവ്യമോ വേദശാസ്ത്ര
[മോ
സിന്ധുരംപോലെ പെരുത്ത വിദ്യയിവർക്കിലങ്ങു പരിശ്രമം
താരകാത്മജവർക്കു കൂട്ടു മുകുന്ദനൊന്നരുളീടിനാൻ?
വീരരാകിയ നിങ്ങൾ മൂവരുമത്ര വന്നു വസിക്കെടോ
സാരമാകിയ വൈദ്യശാസ്ത്രമിതെത്രയും പുനരുത്തമം
നേരുതന്നെ നിനക്കിലിന്നിതു കൊണ്ടു വേണമശേഷവും
സാരബുദ്ധിതരിമ്പുമില്ലിഹ നിങ്ങൾ മൂന്നു ജനത്തിനും
ആരു ചൊല്ലിയതപ്രകാരമൊരാവശ്യമുള്ളതു ചെയ്‌വാൻ
ചാരമിങ്ങിനെ നല്ലതെന്നിയിലാത്ത പൂശിയതെന്തെടോ?
ചേരുമെന്നു പറഞ്ഞതാരിഹ നീരസങ്ങളുമൊക്കലാ
പുസ്തകങ്ങളിലൊന്നിലും പുനരിത്തരം വിധിയില്ലെടോ
വസ്തുബോധവുമില്ല നിങ്ങളെ നാട്ടിലെങ്ങുമിതെന്തെടോ
വിസ്തരിച്ചു പറഞ്ഞു കേൾക്കണമെങ്കിലിന്നു മഹോത്സവം
പുസ്തകങ്ങളിലുള്ളതൊക്കെ മനസ്സിലുണ്ടു നമുക്കെടോ!
കാമവും പുനരർത്ഥവും പുരുഷാർത്ഥമിങ്ങനെ രണ്ടെടോ!
ഭൂമി വെള്ളവുമഗ്നി വായുവുമെന്ന നാലിഹ ഭൂതവും
മോക്ഷമെന്നൊരു വസ്തുവില്ലതിനാരു സാക്ഷിയതോർക്ക-
[ണം
കാൽക്ഷണം കളയാതെ നല്ല സുഖങ്ങളൊക്കെ വരുത്തണം;
ഉള്ള കാട്ടിലൊളിഞ്ഞിരുന്നു തപസ്സു ചെയ്തു വിശന്നു ത-
ന്നുള്ള കാലമൊടുക്കുവാൻ വിടരുമോഷണനെന്നിയെ
[തെന്നുമോ?
വെള്ളവെററില ജാതിപത്രിക പാക്കതുൾപ്പുകയിലയും
ഉള്ള നാളിലിളയ്ക്കലോചിതമല്ലിതെന്നു നിനയ്ക്കലാ
കുങ്കുമം പനിനീരു ചന്ദനമംഗനാദി വിഹാരവും

ശങ്കവേണമെന്നക്ഷരങ്ങളിലൊരിക്കലും പുരവീരരേ!
ശങ്കരപ്രിയമെന്നുചൊല്ലിനിനച്ചുശിങ്കകളിക്കൊലാ [ മോ
ഏതിലൊന്നുധരിക്കണം ശിവനെന്നൊരീശ്വരനില്ലെ
ഏതുകൽനിന്നുധരിച്ചുകൊൾകസൗഖ്യശാസ്ത്രവുമിപ്പൊഴേ
അമ്പിളിക്കലചൂടുവോൻ മലരമ്പനെക്കൊലചെയ്തവൻ
തുമ്പമാലയണിഞ്ഞവൻ പലപാമ്പുകൊണ്ടുചമഞ്ഞവൻ
ഇത്തരംപലതുംപറഞ്ഞതുമോക്ഷമെന്നതിനങ്ങൊ
ന്നത്തരംപറയുന്ന നേരമൊരുത്തനാരറിയാട്ടമോ?"

മാധവൻറവചനങ്ങൾകേട്ടനേരം ത്രിപുരന്മാർ
ക്രോധമോടെകണ്ണുതുട്ടിമിഴിച്ചുനിന്നുരചെയ്തു.
"സാധുവായഭഗവാനെ ദുഷിക്കുന്നതെന്തുമൂഢാ
ബോധിവൃക്ഷതരമേൽനിന്നിറങ്ങിപ്പോകവൈകാതെ
വൃഷലനായ വൈഷ്ണവനെന്നുമുണ്ടുബുദ്ധിയില്ലബുദ്ധിയില്ല
മൂഢ ചന്ദ്രചൂഡനെക്കൊണ്ടുള്ളദോഷങ്ങൾ പറഞ്ഞെന്നാൽ
ഭക്തരായവർകേട്ടാൽ ക്ഷമിക്കില്ലെന്നറിഞ്ഞാലും.
ഭക്തിമുക്തിപ്രദൻസാക്ഷാൽ ജഗന്നാഥൻമഹാദേവൻ
ശങ്കരൻപാർവ്വതീകാന്തൻകാമവൈരികാലകാലൻ
തിങ്കൾമൌലി*കാളകണ്ഠൻതങ്ങടെ തമ്പുരാനല്ലോ
ദോഷവാക്കുപറഞ്ഞെന്നാൽ നാക്കുഖണ്ഡിച്ചുപോമി-
[ പ്പോൾ.
ദോഷനായമൂത്തവൈഷ്ണവനക്കശിഷ്യനുംതാനും
ദോഷവാക്കുപറഞ്ഞാലും നിനച്ചാലും ശ്രവിച്ചാലും

* ശിവൻ; കറുത്ത കണ്ഠത്തോടുകൂടിയവൻ. പാലാഴിമഥനത്തിൽ വാസുകി ഛർദ്ദിച്ച വിഷത്തെ ശിവൻ പാനംചെയ്യുകയും, പ്രാണരക്ഷാർത്ഥം പാർവ്വതി അദ്ദേഹത്തിന്റെ കഴുത്തിൽ പിടിച്ചു ഞെക്കുകയും, ലോകരക്ഷാർത്ഥം മഹാവിഷ്ണു വായ് പൊത്തിപ്പിടിക്കുകയും ചെയ്തതിനാൽ വിഷം കണ്ഠത്തിൽ തങ്ങിനിന്നെന്നും അതുകാരണം കഴുത്ത് കറുത്തിരുന്നതായി എന്നും പുരാണകഥ.

ദോഷമുണ്ടെന്നറികനീമൂഢാ നമുക്കും ബോധമില്ല
പത്തുനൂറുവയസ്സായിട്ടൊരവസ്ഥതിരിയാത്ത
മൂത്തമാപ്പിളയ്ക്കു ചാകാൻ മനസ്സില്ലാത്തതെന്തുകഷ്ടം
കൃത്തിവാസസ്സിനെക്കൊണ്ടു ശിക്ഷിപ്പന്നാം ഖിന്നതന്നെ
മൃത്യുനിങ്ങൾക്കിവർക്കുമെത്തു സംശയമില്ല”
ഇപ്രകാരം കയർത്തന്നാപുരന്മാരോടരുൾചെയ്തു
സുപ്രസന്നനാർദ്ദേവർഷികൾമനോഗീവന്നും,
ത്രൈപുരന്മാരിതുകേട്ടാലെന്തുബന്ധം മനക്കാമ്പിൽ
അപ്രിയംസംഭവിപ്പാനെന്തുള്ള ചൊല്ലാം പരമാർത്ഥം
ഗാത്രവും ശ്രോത്രവും പിന്നെ നേത്രവും ജിഹ്വ ച ഘ്രാണം
പാർത്തുകണ്ടാലിവയഞ്ചുമിന്ദ്രിയങ്ങളറിഞ്ഞാലും
ആത്മാവുകൊണ്ടുശിവനെന്നറിവാനിന്നെളുതല്ല
പഞ്ചഭൂതാത്മകമായദേഹവും ഭേദ്യമില്ല,
കുതിരയ്ക്കു രണ്ടുകൊമ്പുണ്ടെന്നൊരുത്തൻ പറഞ്ഞെന്നാ
ലതുതന്നെ വിശ്വസിച്ചാൽക്കണക്കുണ്ടോ പുരന്മാരേ?
മതികൊണ്ടുവിചാരിച്ചുത്യജിച്ചാലും മായകളെല്ലാം
ചതുവരൻ്റപ്രസാദത്തെവരുത്താമെന്നു ചൊല്ലീട്ട്
ചാത്തമൂട്ടുന്നതും പിന്നെപ്പാഴിലെന്തയച്ചാലും
കൊറെറാരുത്തൻ വഴിപോലെ കഴിച്ചെന്നാലതുകൊണ്ടു
മറെറാരുമനുഷ്യൻ്റെ വിശപ്പു തീരുമാറുണ്ടോ?
കാററുതട്ടി വിളക്കങ്ങുകെട്ടുപോയാലതിൽ പിന്നെ
ആരാലോടെവെളിച്ചെണ്ണപകർന്നാൽ കത്തുമാറുണ്ടോ?
ജീവനോടെവസിക്കുന്നകാലമെല്ലാം ഭവിച്ചിടും
കേവലം മാനുഷന്മാർക്ക് ദുഷ്കൃതവും സുകൃതവും
ജീവനാശം വന്നുപോയാലൊരവസ്ഥപിന്നെയില്ലാ
ദേവലോകപ്രാപ്തിയെന്നു പറവതും ഭോഷ്ക്കുതന്നെ
പട്ടിപോലെ വിശന്നോരോകോട്ടിലെല്ലാം നടന്നാലും
പരമാർത്ഥംകണ്ടതെല്ലാമസത്യംകാണാത്തതെല്ലാം

അമ്പിളിക്കലനിന്നുവിറച്ചു
കമ്പമേറാംജഗത്തിന്നറച്ചു
ചെമ്പകബാണവൈരിഗദിച്ചു
ആറലച്ചു ചുറിളച്ചു,
ആഹവത്തിന്നും ഗൌരവമുറച്ചു
കാളകണ്ഠശരീരംവളൎന്നു
കാളിക്കൂളികളുറവിയന്നു
ആൎത്തൊരട്ടഹാസമെന്നപ്പൊഴം
ചിത്തവേദനദാനവന്മാൎക്കും
ആരിതെന്നുവിചാരംതുടങ്ങി;
താരകാക്ഷനുംഞെട്ടിത്തുടങ്ങി
കാമവൈരികാലവൈരി
കാലതാമസംവിട്ടുടൻതേടി
ത്രിപതിബാണമുഖത്തിങ്കൽനിന്ന്
ദാനവജാലംകത്തിത്തുടങ്ങി
ശ്രീപരമേശ്വരൻതന്ത്രിനേത്രത്തിന്ന്
ഘോരമായ്'പൂമഴപെയ്തു തുടങ്ങി
ശുക്രമുനിതൻശിഷ്യരായുള്ളോര
മുപ്പുരന്മാരുംനശിച്ചൊരുകാലം!
ശംഭോ!മഹാദേവാ!ശംഭോ!മഹാദേവാ!
ശംഭോ!മഹാദേവാ!ശങ്കര!ശംഭോ!

ത്രിപുരദഹനം പറയൻതുള്ളൽ

സമാപ്തം.



# ടിപ്പണി

അകംപൂക്ക് = അകത്തു കടന്ന്

അങ്കുശാങ്കിതം = തോട്ടിയുടെ അടയാളത്തോടുകൂടിയതു്.

അങ്കശാല = യുദ്ധപ്പുര.

അങ്കണം = നടുമുറ്റം.

അഖിലം = എല്ലാം.

അഗ്രജൻ = ജ്യേഷ്ഠൻ.

അചലകുലാരാതിം = പർവ്വതശത്രുവിനെ,

അചലം = പർവ്വതം.

അടിയത്തിന് = എനിക്ക്.

അടിയാർ = അടിമകൾ.

അണ്ഡകടാഹം = ലോകം ആകമാനം.

അണ്ഡജം = പക്ഷി, (ഇവിടെ ഹംസം.)

അത്തൽ = വ്യസനം.

അത്ര = ഇവിടെ.

അഥ = അനന്തരം.

അനർത്ഥം = ഉപദ്രവം.

അനാമയൻ = ദുഃഖമില്ലാത്തവൻ.

അനിശം = എല്ലായ്പോഴും.

അന്തകൻ = കാലൻ.

അന്തണർ = ബ്രാഹ്മണർ.

അൻപ് = ദയ.

അപ്രമേയം = അളക്കാൻ പാടില്ലാത്തത.

അഭിലാഷം = ആഗ്രഹം.

അംബരം = ആകാശം.

അമരകൾ = ദേവകൾ.

അമരപതി = ദേവേന്ദ്രൻ.

അമരവരപുരം = ദേവലോകം.

അമരാരി = ദേവന്മാരുടെ ശത്രു; അസുരൻ.

അമരുക = കീഴടങ്ങുക, അധിവസിക്കുക

അമളിത്തരങ്ങൾ = അബദ്ധങ്ങൾ.

അരവങ്ങൾ = പാമ്പുകൾ.

അരിതാരം = ഒരു ജാതിമരുന്ന്; താളകം.

അരുളപ്പാട് = കല്പന.

അലയ്ക്കുന്നു = തല്ലുന്നു.

അവലംബനം = ആശ്രയം

അവനരഹിതം = രക്ഷയില്ലായ്മ.

അംശു = കതിര്.

അളകാപുരം=വൈശ്രവണന്റെ രാജധാനി.
അക്ഷണം=വേഗം.
അാഷ്ടി=ലക്ഷണം.
അസുരത്രയം=ത്രിപുരന്മാർ.
അസുരപുങ്ഗവന്മാർ=രാക്ഷസശ്രേഷ്ഠന്മാർ.
അക്ഷസൂത്രം=ജപമാലയ്ക്കുള്ള ചരട്.
അഴുക=ദുഃഖിക്കുക.
ആക്കമോടെ=ശക്തിയായി.
ആകലപ്പെട്ടവർ=ദുഃഖിച്ചവർ
ആച്ചതേ=ആയല്ലോ.
ആഢ്യമുദ്ര=ജാതിശ്രേഷ്ഠതയുടെ അടയാളം.
ആപഗാ=നദി.
ആമയം=ദുഃഖം.
ആമെങ്കിൽ=ആകുമെങ്കിൽ.
ആര്യസ്വാമി=ശ്രേഷ്ഠനായ യജമാനൻ.
ആരാഞ്ഞു=അന്വേഷിച്ചു
ആരണന്മാർ=ബ്രാഹ്മണന്മാർ.
ആവലാതി=പരാതി.
ആശാന്തം=ദിക്കുകളുടെ അററം; ആശകളുടെ നിവൃത്തി.
ആശു=വേഗം.
ആഹവം=യുദ്ധം.
ആഹുതി=ഹോമം.
ആറുചൂടും ഭഗവാൻ=ശിവൻ.
ആററൽ=ശക്തി.
ആനനം=മുഖം.
ഇടക്കുറി=സമയം കഴിച്ചു.
ഇണങ്ങർ=ബന്ധുക്കൾ.
ഇത്തിരി=അല്പം.
ഇത്തരം=ഇപ്രകാരം.
ഇന്ദുശേഖരൻ=ശിവൻ.
ഇയന്നു=പ്രാപിച്ചു.
ഇയലും=കൂടിയ.
ഇരന്ന്=യാചിച്ച്
ഇരിമ്പകം=ഇരിമ്പ്
ഇളയ്ക്കുക=പിൻവാങ്ങുക
ഇക്ഷു=കരിമ്പ്.
ഈക്ഷണം=നോട്ടം.
ഈററപ്പാമ്പ്=മുട്ടയിട്ടുകിടക്കുന്ന പാമ്പ്.
ഉഗ്രകോപം=വർദ്ധിച്ച കോപം.
ഉടയ=ഉള്ള.
ഉണർത്തിച്ചു=അറിയിച്ചു.
ഉത്തമാങ്ഗം=തല.
ഉപരി=മേൽഭാഗത്തിൽ.
ഉമ്പർകോൻ=ദേവേന്ദ്രൻ.

ഉരഗപതി=സൎപ്പരാജൻ, വാസുകി, അനന്തൻ.
ഉരഗങ്ങൾ=സൎപ്പങ്ങൾ.
ഉരുതരം=ഏററവും വലിയ.
ഉൎവ്വി=ഭൂമി.
ഉററവർ=ബന്ധുക്കൾ.
ഉന്നിച്ചു=വഹിച്ചു.
ഉരു്=സത്യം.
ഊഴി=ഭൂമി.
ഊററം=കരുത്തു്.
ഏവം=ഇപ്രകാരം.
ഏഷണി=നുണ.
ഏററുപോവാൻ=യുദ്ധം ചെയ്വാൻ.
ഒനക്കു്=നിങ്ങൾക്കു്.
ഓതിക്കുവാൻ=പഠിപ്പിക്കാൻ.
ഓത്തു്=വേദപഠനം.
കങ്കണനാദം=വളയുടെ രൂപമായിട്ടുള്ള അവാഥ.
കടകം=വള.
കണ്ടം=വയൽ.
കണ്ടകൻ=ദുഷ്ടൻ.
കണ്ഠദേശം=കഴുത്തു്.
കണ്ഠസൂത്രം=താലി.
കന്ധരം=ഗ്രീവ.
കപാലി=കപാലം (തലയോടു്) ധരിച്ചവൻ; ശിവൻ.
കബളം=ചതി.
കമ്പം=ഇളക്കം
കരത്തിന്നു്=കൈയിൽനിന്നു്.
കരുണാകരൻ=ദയയ്ക്കിരിപ്പിടമായുള്ളവൻ.
കശ്മലന്മാർ=ദുഷ്ടന്മാർ.
കളത്രം=ഭാൎയ്യ
കള്ളക്കയ്യർ=കള്ളം ചെയ്യുന്നവർ.
കനകം=സ്വൎണ്ണം.
കനക്കേടു്=ഗൌരവമില്ലായ്മ.
കാണിനേരം=അല്പനേരം.
കാതം=നാലുനാഴികവഴി.
കാന്തൻ=ഭൎത്താവു്.
കാമവിനാശൻ=കാമനെ നശിപ്പിച്ചവൻ.
കാമവൈരി=ശിവൻ.
കാമിനിമാർ=സൌന്ദൎയ്യവതികൾ.
കായം=ശരീരം.
കാലകാലൻ=ശിവൻ.
കാലാരി=ശിവൻ.
കാളകണ്ഠൻ=ശിവൻ.
കാളകൂടം=കടുത്തവിഷം.
കാളം=കാകോളം.
കാളസൎപ്പം=കറുത്തസൎപ്പം
കാനനം=കാടു്.
കാഞ്ചനം=സ്വൎണ്ണം.

കാൎയ്യി=ആരംഭത്താൻ.
കിങ്കരന്മാർ=ദാസന്മാർ.
കിങ്കരാലയം=പരിചാരകമന്ദിരം.
കിട്ടം=കിട്ടം.
കീട്ടെവായം=അട്ടള്ളുവന്നാലും.
കിരീടി=അൎജ്ജുനൻ.
കില്ല്=സംശയം.
കിഞ്ചിൽ=അല്പം.
കൃതം=ചെയ്യപ്പെട്ടത്.
കൃത്തിവാസസ്സ്=കൃത്തിയെ (തോലിനെ) വസ്ത്രമാക്കിയവൻ=ശിവൻ.
കൃപ=ദയ.
കടികൊള്ളും=വസിക്കും.
കഠാരം=മഴ.
കസ്സമ്പവം=വിരോധം.
കണ്ഡികാ=കമണ്ഡലു; ജലപാത്രം.
കഷ്ടർ=വിഷമിച്ചവർ.
കുക്ഷി=വയറ്.
കുടഗ്രഹം=കുടിലഗ്രഹം.
കൂടലർ=ശത്രു.
കൂത്ത്=നേരംപോക്ക്.
കൂറ്=സ്നേഹം.
കൂററനേരുപോററി=ശിവൻ.
കൂറുകാർ=ബന്ധുക്കൾ.
കെളി=കളി.
കേവലാത്മസ്വരൂപൻ=ദൈവസ്വരൂപൻ.
കൈടഭാരി=കൈടഭന്റെ ശത്രു; മഹാവിഷ്ണു.
കൈതവം=കളവ്.
കൊടിത്തടം=കൊടിമരച്ചുവട്.
കൊണ്ടൽവൎണ്ണൻ=മഹാവിഷ്ണു.
കൊള്ളിവച്ചു=തീവച്ചു.
കൊററ്=ഭക്ഷണം.
കോയിക്കൽ=രാജഭവനത്തിൽ.
കോലുന്ന=ചെയ്യുന്ന.
കോവിദൻ=സമൎത്ഥൻ.
കോഴ=കപ്പം.
ക്രൂരം=കഠിനം.
ക്ലേശം=ദുഃഖം.
ഖഗം=പക്ഷി.
ഖലവിനാശനൻ=ദുഷ്ടന്മാരെ നശിപ്പിക്കുന്നവൻ.
ഖേചരന്മാർ=ആകാശത്തിൽ സഞ്ചരിക്കുന്നവർ.
ഗണനാഹീനം=ഗണിക്കാൻപാടില്ലാത്ത.
ഗണികമാർ=വേശ്യമാർ.

ഗരുഡധ്വജൻ=ഗരുഡൻ
കൊടിയടയാളമു
ള്ളവൻ. (വിഷ്ണു)
ഗർവ്വ്=അഹങ്കാരം.
ഗളം=കഴുത്ത്.
ഗ്രന്ഥി=പുസ്തകമുള്ളവ
നായ (കെട്ട്).
ഗാത്രം=ശരീരം.
ഗിരം=വാക്കിനെ
ഗിരിമകൾ=പാർവ്വതി.
ഗീർവ്വാണപ്രധാനന്മാർ=
ദേവശ്രേഷ്ഠന്മാർ.
ഗുണാംബുധേ=ഗുണത്തി
ന് ഇരിപ്പിടമായുള്ള
വനേ.
ഗേഹം=ഭവനം.
ഘനമനോഹരൻ=മേഘം
പോലെ മനോഹര
മായ നിറമുള്ളവൻ.
ഘ്രാണം=മണം.
ഘോരം=ഭയങ്കരം.
ചടുലം=ഇളകുന്ന.
ചണ്ഡവേഗം=വളരെവേ
ഗം.
ചണ്ഡവാതാതപം=ഭയ
ങ്കരമായ കാറ്റും വെ
യിലും.

ചണ്ഡാലൻ=പറയൻ
ചണ്ഡീശൻ=ശിവൻ.
ചരണാന്തേ=കാൽക്കൽ
ചലിതകുണ്ഡലൻ=ഇള
കുന്ന കുണ്ഡലത്തോടു
കൂടിയവൻ.
ചാരം=ഭസ്മം.
ചാരു=മനോഹരമായ.
ചാമരം=ചമരിമൃഗത്തി
ന്റെ വാൽ; വെഞ്ചാമരം.
ചിതം=ഉചിതം.
ചിത്തതാർ=മനസ്സാകുന്ന
പൂവ്.
ചുങ്കം=തീരുവ.
ചുവത്തിക്കൊണ്ടു=ചുവപ്പി
ച്ചുകൊണ്ടു.
ചുഴലവും=ചുറ്റുപാടും.
ചൂതബാണരണം=കാമ
ക്രീഡ.
ചൂഡ=തലയിൽ അണി
ന്നതു.
ചെപ്പ=ചെകിട്.
ചെപ്പടി=ജാലവിദ്യ.
ചെമ്പകാവലി=ചെമ്പക
ത്തിന്റെ കൂട്ടം.
ചെണ്ടകൊട്ടിക്ക=കളിപ്പി
ക്കുക (ചതിക്കുക).
ചെറ്റു=അല്പം.

നാലുവക്ത്രമുടയവൻ=ബ്ര
ഹ്മാവ്.
നാസ്തി=ഇല്ല.
നികരം=കൂട്ടം.
നിഖിലേശൻ=എല്ലാത്തി
നും ഈശ്വരൻ.
നിജ=സ്വന്തമായ. (ത
ന്റെ)
നിരഞ്ജനൻ=നിസ്സംഗൻ.
നിരസിപ്പാൻ=ഉപേക്ഷി
ക്കാൻ.
നിരൂപിച്ച്=വിചാരിച്ച്
നിൎണ്ണയം=നിശ്ചയം.
നിൎവ്വഹിച്ചു=സാധിച്ചു.
നിൎവ്വാണം=ദുഃഖമില്ലായ്മ.
നിലയനൻ=ഇരിപ്പിടമാ
യിട്ടുള്ളവൻ.
നിലിമ്പവൃന്ദം=ദേവന്മാ
രുടെ കൂട്ടം.
നിഷ്ഠ=ധ്യാനം.
നിഷ്പ്രകാശം=പ്രകാശ
മില്ലാതെ.
നീരസം=വെറുപ്പ്.
നീലക്കാർകുഴലി=നീല
മേഘംപോലെ കറുത്ത ത
ലമുടിയുള്ളവൾ; സുന്ദരി.
നേത്രം=കണ്ണ്.
നേത്രമേറും രാജാവ്=ദേ
വേന്ദ്രൻ.

നേര്=സത്യം.
പങ്കം=അഴുക്ക്.
പങ്കജാലയൻ=ബ്രഹ്മാവ്
പങ്കജബാണൻ=കാമദേ
വൻ.
പഞ്ചപുഷ്പം=രണ്ടു കൈ
കളും, വായ്, മൂക്ക്, ഇ
ഷ്ടം, ഇങ്ങനെ അഞ്ചു
വയവങ്ങൾ.
പഞ്ചാക്ഷരം=ന, മ, ശി,
വാ, യ, ഈ അഞ്ചക്ഷ
രങ്ങൾ അടങ്ങിയ മന്ത്രം.
പടഹം=പെരുമ്പറ.
പടുത=സാമൎത്ഥ്യം.
പട്ടപാഴർ=മഹാമൂഢ
ന്മാർ.
പട്ടാങ്ങ്=സത്യം.
പണിക്കത്തം=ശ്രേഷ്ഠ
ത്വം.
പതിക്ക=വീഴുക.
പത്തനങ്ങൾ=പട്ടണങ്ങ
ൾ.
പഥികന്മാർ=വഴിപോ
ക്കർ.
പരിചിൽ=ഭംഗിയായി.
പരിണതി=പൂൎണ്ണത.
പരിഗ്രഹം=ഭാൎയ്യ.
പരുഷതരം=കഠിനമായ
പൎവ്വതാരി=പൎവ്വതങ്ങളു
ടെ ശത്രു; ഇന്ദ്രൻ.

പത്മ=പദ്മ.
പള്ളികൊള്ളുക=കിടക്കുക.
പള്ളിമാടം=കൊട്ടാരം.
പള്ളിത്തേമ്പ്=തിരുമാളിക.
പാകശാസനൻ=ഇന്ദ്രൻ.
പാദപാർശ്വം=പാദക്കിടക്കം.
പാണി=കൈയ്യ്.
പയസാംബുധി=പാൽക്കടൽ.
പാലയ=രക്ഷിച്ചാലും.
പാഹി=രക്ഷിച്ചാലും.
പിടുങ്ങുക=തട്ടിയെടുക്കുക.
പിണ്ഡം=ഉരുള.
പിഴുക=തെറുക.
പീഡാഭാവം=ദുഃഖിപ്പിക്കൽ.
പീനപൌരുഷം=വർദ്ധിച്ച പൌരുഷം.
പുരവൈരി=ശിവൻ.
പുരുഷാർത്ഥം=ധർമ്മാർത്ഥകാമമോക്ഷം.
പുരോഭാഗം=മുൻവശം.
പുണ്ഡരീകോത്ഭവൻ=ബ്രഹ്മാവ്.
പുള്ളിമാൻമിഴി=സുന്ദരി.
പേടകം=പെട്ടി.
പേശലൻ=മനോഹരൻ.
പൊക്കണം=ഭാണ്ഡം; സഞ്ചി.
പൊടുക്കെന്ന്=പെട്ടന്ന്.
പൊരുതു=യുദ്ധംചെയ്തു.
പൊയ്യ്=കളവ്.
പൊലിമ=ഭംഗി.
പോഷണം=പോഷിക്കണം.
പോർ=യുദ്ധം.
പോററി=രക്ഷിതാവേ!
പൌരുഷം=പുരുഷത്വം.
പ്രകടനം=കാണിക്കപ്പെട്ടതും.
പ്രമുഖന്മാർ=മുതലായവർ.
പ്രണതവത്സലൻ=പ്രണതന്മാരിൽ വാത്സല്യമുള്ളവൻ.
പ്രണതൻ=നമിച്ചവൻ.
പ്രണയദായകൻ=സ്നേഹത്തെക്കൊടുക്കുന്നവൻ.
പ്രണവപാവനാകാരൻ=പ്രണവംപോലെ പാവനമായ രൂപത്തോടുകൂടിയവൻ.
പ്രണവം=ഓങ്കാരം.
പ്രാണഹാനി=മരണം.

പ്രീണനം = സന്തോഷം.
ബഹുമോദം = സന്തോഷ
ത്തോടുകൂടി.
ബലിത്തിടമ്പു് = ബലിസ
മയത്തു് ഉപയോ
ഗിക്കുന്ന ദേവബിം
ബം.
ബൃഹത്തേജസാ = വർദ്ധി
ച്ച തേജസ്സോടുകൂടി.
ബൃഹൽപൌരുഷൻ = വർദ്ധി
ച്ച പൌരുഷമുള്ളവൻ.
ബാണം = അമ്പു്.
ബാലരവി = ഉണ്ണിരവി (ന
വ്യാതെ ഉത)
ബുധന്മാർ = ശ്രേഷ്ഠന്മാർ.
ബോധിതം = അറിയാൻ.
ബൌദ്ധൻ = ബുദ്ധമതക്കാ
രൻ.
ബ്രഹ്മസ്വം = ബ്രാഹ്മണ
ന്റെ മുതൽ.
ബ്രാഹ്മണ്യം = ബ്രാഹ്മണ
ന്റെ അവസ്ഥ.
ബ്രഹ്മാണ്ഡകടാഹം = ലോ
കം മുഴുവനും ഒരു കട
ത്തിന്റെ ആകൃതിയാ
യി സങ്കല്പിച്ചു പറയു
ന്ന പദം

ബ്രഹ്മാണ്ഡഭാണ്ഡം = ലോ
കമാകുന്ന ഭാണ്ഡം
(ഭാണ്ഡം = കെട്ടു്).
ഭവൻ = ശിവൻ
ഭവ്യന്മാർ = പൂജ്യതയുള്ള
വർ.
ഭള്ളു് = അഹങ്കാരം.
ഭാരതി = സരസ്വതി.
ഭാഷണം = വർത്തമാനം.
ഭുജഗം = സർപ്പം.
ഭുക്തി = അനുഭവം.
ഭൂതനാഥൻ = ശിവൻ.
ഭൂഷണം = അലങ്കാരം.
ഭൂസുരന്മാർ = ബ്രാഹ്മണർ.
ഭൂരി = വർദ്ധിച്ച.
ഭൂരിഗർവ്വം = വർദ്ധിച്ച
അഹങ്കാരം.
ഭേരി = പെരുമ്പറ.
ഭോഷൻ = മഠയൻ.
ഭോഷ്ക്കു് = അസത്യം.
ഭ്രുകുടി = ചുളുക്കിയ പുരി
കം.
മകുടമണി = ശിരോരത്നം.
മഖം = യാഗം.
മങ്കമാർ = സ്ത്രീകൾ.
മഞ്ജു = മനോഹരം.
മണിമന്ദിരേ = മനോഹര
മായ ഭവനത്തിൽ.
മണ്ടുക = ഓടുക.
മതിയല്ല = പോരാ.

മൎത്ത്യനിഷേവണം=മൎത്ത്യസേവ.
മതിമാൻ=ബുദ്ധിമാൻ
മമത=സ്നേഹം.
മയൻ=അസുരശില്പി.
മലർ=പൂവ്.
മലരമ്പൻ=കാമദേവൻ.
മലഹരി=ഒരു രാഗം.
മല്ലലോചനമാർ=സുന്ദരികൾ.
മല്ലികാശരമല്ലൻ=കാമദേവൻ.
മഹാതടേ=മഹത്തായ താഴ്വരയിൽ.
മഹേശൻ=ശിവൻ.
മക്ഷികകൾ=ഈച്ചകൾ.
മർക്കടം=കുരങ്ങ്.
മനക്കാമ്പ്=ഹൃദയം.
മന്നവന്മാർ=രാജാക്കന്മാർ.
മാടം=കുടിൽ.
മാട്ടുക്കൂട്ട്=തൊഴുത്ത്.
മാം=എന്നെ.
മാരഹരനാവ്=ശിവൻ (മാരനെഹനിച്ചവൻ.)
മാൽ=ദുഃഖം.
മാലോകർ=ആളുകൾ.
മാനസകമ്പം=മനസ്സിന്റെ ഇളക്കം.
മാനിനിജനം=സ്ത്രീകൾ.
മാററലർ=ശത്രുക്കൾ.
മാററികൾ=ശത്രുക്കൾ; ചതിയന്മാർ.
മികവേറും=ശ്രേഷ്ഠതയുള്ള.
മീനകേതനകേളി=കാമക്രീഡ.
മീലിതാക്ഷിമചയൻ=അടച്ച കണ്ണുകളോടുകൂടിയവൻ.
മുകുന്ദൻ=മഹാവിഷ്ണു.
മുഗ്ദ്ധം=മനോഹരം.
മുപ്പുരന്മാർ=ത്രിപുരന്മാർ.
മുരജം=ഒരുതരംവാദ്യം (മിഴാവ്).
മുരഹരൻ=വിഷ്ണു.
മല്ലബാണരണം=രതിക്രീഡ.
മുഷ്ക്=അഹങ്കാരം.
മുള്ള്=ഭംഗിയുള്ള നിന്ദാവാക്ക്.
മൂർഖന്മാർ=അജ്ഞന്മാർ.
മൃഗം=മാൻ.
മേരുശൈലാധിപൻ=മേരുവാകുന്ന പർവ്വതശ്രേഷ്ഠൻ
യജനം=യാഗം.
യക്ഷരാജൻ=കുബേരൻ.
യജ്വികൾ=യാഗംചെയ്യുന്നവർ.

യോഗപട്ടം = യോഗികൾ ധരിക്കുന്നവസ്ത്രം.
രജനികരകല = ചന്ദ്രകല.
രജനിചരവൈരൻ = രാക്ഷസന്മാരുടെ ശത്രു.
രജതഗിരി = വെള്ളിക്കുന്ന്.
രട്ട് = കട്ടിയുള്ള ശില.
രണഭീരു = യുദ്ധത്തിൽ ഭയമുള്ളവൻ.
രമണൻ = ഭർത്താവ്.
രവം = ശബ്ദം.
രുദ്രൻ = ശിവൻ.
രുദ്രകോപം = ഭയങ്കരമായ കോപം.
രൂക്ഷകർമ്മം = കഠിനകൃത്യം.
രംഭ = വാഴ, (ദേവനാരിയുടെ പേർ.)
ലോകപാലകർ = അഷ്ടദിക്പാലന്മാർ.
വക്രസംസാരം = നേരെയല്ലാത്ത പറച്ചിൽ.
വജ്രം = ദേവേന്ദ്രന്റെ ആയുധം.
വന്നേൻ = ഞാൻ വന്നു.
വടം = പേരാൽ.
വടിവോടെ = ഭംഗിയായി.
വരദൻ = വരത്തെകൊടുക്കുന്നവൻ.
വാച്ചി = വള്ള വൃത്തവും ചെറുന്ന ഒരുതരം ഉളി.
വാട = കോട്ട.
വാട്ടം = ക്ഷീണം.
വാണി = വാക്ക്.
വാണിജം = കച്ചവടം.
വാനം = ആകാശം.
വാരിജാക്ഷൻ = താമരക്കണ്ണൻ; വിഷ്ണു.
വാസവൻ = ദേവേന്ദ്രൻ.
വികടനിടിലതടം = വിസ്തീർണ്ണമായ നെറ്റി.
വികടിപ്പു = വാവിച്ചുള.
വിഘ്നരാജൻ = ഗണപതി.
വിദ്വേഷൻ = മഹാമായൻ.
വിധാതാവ് = ബ്രഹ്മാവ്.
വിത്തം = ധനം.
വിനശ്യതി = നശിക്കുന്നു.
വിണ്ണവർ = ദേവന്മാർ.
വിപിനാന്തരം = കാട്ടിനകം.
വിരവോട് = വേഗത്തിൽ.
വിരുത് = സാമർത്ഥ്യം.
വിരിഞ്ചൻ = ബ്രഹ്മാവ്.
വിരുദ്ധം = വിപരീതം.
വിലക്ഷണൻ = വിരൂപൻ.

